ഇദ്ദേഹംകാട്ടപൂകുന്നു കാൽനടയ്യെന്റെതമ്പുരാൻ
സ്വത്തുംരാജശ്രീയുമൊക്കെപ്പോക്കിക്കൌശികപീഡിതൻ
സത്യമില്ലാത്തൊരാൾപോലെകാട്ടിൽദുഃഖങ്ങളേല്ക്കുമോ
മഹാരാജന്റെമഹിഷിസാക്ഷാൽശ്രീപോലെരൂപിണി

ഉശീനരാത്മജയിവൾപുത്രനോടുംസുഖോചിത
ദേവിഭത്താവൊത്തുകാട്ടിലെന്തവസ്ഥയെയേല്ക്കുമോ
അധമ്മമുക്കളുതായീക്ഷയിച്ചു ധമ്മവുംദ്ധ്വം
ധമ്മോപാശ്രയനിദ്ദേഹംകഷ്ടാവസ്ഥയിലായിതേ

നിലവിട്ടതിർവിട്ടോന്നുമോശമന്യായദൈവതം
ഈശധമ്മിഷ്ഠക്ഷാന്തസത്യവാദിയിൽ ബ്ബാധചെയ്കയാൽ
പുത്രഭാര്യാബാന്ധവരിൽ സ്സംഗംതോന്നുന്നതില്ലമേ
നീതന്നെയെൻബന്ധുഗുരുവച്ഛനമ്മകൾ ദൈവവും
ഏതേതിടംഭവാൻ ബന്ധുവൊത്തുരാജൻ ഗമിപ്പതോ
അതാതിടത്തുഞാൻ കൂറാണ്ടുണ്ടുപിൻതുണയോക്കനീ

സൂതൻ പറഞ്ഞു.

എന്നോതിപ്പിന്തുടന്നോനെധീമാനാം സത്യകീത്തിയേ
ദുഃഖിച്ചുകരയുന്നോനെ സ്സാന്ത്വനം ചെയ്തുമന്നവൻ
മുന്നേനിന്നെക്കൊട്ടത്തിലാ മുനിയ്ക്കായിട്ടുഞാനെടോ
പോരുനിൻതുണയോടൊത്തു കാട്ടകേറുന്നതുണ്ടുഞാൻ
എന്നരച്ചരസാൽ മന്ത്രിവഴിയിൽ പ്പിന്തുടന്നവൻ
ദുഃഖംകൊണ്ടാത്തുരാം പൌരർക്കാങ്കവെത്തനൊവിപ്രരേ!

ശ്രീമാനാനഗരം വിട്ടു സരയൂക്കരയെത്തിനാൻ
അന്നരപ്രവരൻരാജ്യം വെടിഞ്ഞിട്ടുഗമിയ്ക്കവേ
അന്തഃപുരദാസികളും ദാസരുംപരിചാരരും
പൌരരുംഭടരും വന്ദിസൂതമാഗധരുംസമം
ഉടൻപുരംവിട്ടിറങ്ങി ശ്ശോകത്തിൻ തള്ളലേററവർ
ഉഴന്നുവാഹനംവിട്ടു കാൽനടയ്ക്കുവരേവരും
രാജാവിനെപ്പിന്തുടന്നു ചെന്നണെത്തിച്ചിതിങ്ങിനേ

ജനങ്ങൾ പറഞ്ഞു.

അല്ലേസൂര്യകുലോത്തംസരാജഹംസദയാനിധേ!
രാജ്യംകൌശികനാക്കിക്കൈവിട്ടുക്കൂറാണ്ടതെങ്ങളേ

നിസ്സത്വനാം തുച്ഛമട്ടിലെന്തേ പോകുന്നതിന്നു നീ
ഞങ്ങൾക്കു രക്ഷകൻ നീതാൻ വാനോർക്കിന്ദ്രൻ കണക്കിനേ

ഭാര്യാപുത്രരുമായേതേതിടം നീ പോയിടുന്നുവോ
അതാതിടം നിൻപിമ്പെത്താം ബാന്ധവന്മാരൊടൊത്തു നാം

പുലിക്കീഴിൽച്ചെറുമൃഗങ്ങൾപോലെ കൌശികകീഴിലായ്
ഇങ്ങു പാർപ്പാൻ ക്ഷണംപോലും ശക്തരല്ലാ ഭയാർത്തർ നാം

വിലപിയ്ക്കുമവർക്കുള്ളിൽസ്സങ്കടച്ചൊല്ലുകേട്ടടൻ
ധീരാത്മാവാശ്വസിപ്പിച്ചു ചൊന്നാനങ്ങോട്ടു സാന്ത്വമായ്

ഹരിശ്ചന്ദ്രൻ പറഞ്ഞു.

നിങ്ങളൊന്നിച്ചു ഞാൻ കാടുകേറിയാൽക്കോപമാണ്ടവൻ
നമ്മെയൊക്കെ ശ്ശപിച്ചീടുമിന്നിയ്ക്കുമിതധർമ്മമാം

ആക്കൌശികൻതന്നെയിന്നിക്കേൾക്കും നിങ്ങളെയൊക്കയും

സൂതൻ പറഞ്ഞു.

എന്നാൽപ്പൌരന്മാരെയനുവദിപ്പിച്ചു പുരിയ്ക്കവൻ
കടന്നിട്ടാസ്സരയുവും കാലേ ഗോമതിയും നൃപൻ
പിന്നെപ്പോന്നൊന്നരക്കാതമൊരാ ചിൻേറചുവട്ടിലായ്

ചെന്നങ്ങണഞ്ഞാമന്ത്രിഭാര്യാ പുത്രന്മാരൊട്ടുമൊത്തവൻ
ക്ഷീണം തീർപ്പാൻ കോസലേന്ദ്രനിരുന്നു മുനിമുഖ്യരേ!

വമ്പെഴും നൃപനില്ലാത്തപ്പുരിയിൽച്ചെന്നു പൌരരോ
ഹർഷം കെട്ടിണ്ടലാണ്ടിട്ടു തൻതൻവീടുകൾ പൂകിനാർ

പാട്ടാട്ടമിഷ്ടസല്ലാപം ശ്രുതോത്സവമൂമെന്നിയേ
നിസ്സ്വാദ്ധ്യായവഷൾക്കാരം സന്തോഷം കെട്ടിരുട്ടിലായ്

ലീലാലങ്കാരോദ്യമങ്ങളില്ലാതജ്ജനമൊത്തുമേ
ശംഖഭേരീമൃദംഗാദിവാദ്യഘോഷവുമെന്നിയേ

ചന്ദ്രൻപോയംബരംപോലെ ശോഭിയ്ക്കാതായിതാപ്പുരി
മന്ത്രിസേനാധിപന്മാരെ വരുത്തിക്കൗശികാത്മജൻ

യോഗ്യതയ്ക്കൊത്തു നൽവാക്കാലിണക്കീട്ടാജ്ഞ നൽകിനാൻ

വിശ്വാമിത്രൻ പറഞ്ഞു.

എൻവാക്കുകേൾക്കുകെല്ലാരുമുള്ളിൽ വേണ്ടല്ലലാർക്കുമേ
ഒരുകാര്യത്തിനായ് രാജ്യംവിട്ടിറക്കിനരേന്ദ്രനെ
ഒരാണ്ടുചെന്നാൽ നിങ്ങൾക്കു രാജാവായുരുമായവൻ

ആരാരേതേതുപണിയിൽ മുമ്പുറപ്പായിരുന്നവോ
അതാതിങ്കലവൻ നില്ക്കുകെന്നാജ്ഞക്കീഴിലായ് ജ്ജനം

ന്യായമായ് ബ്ബോദ്ധ്യമുള്ളോരോടാലോചിച്ചിട്ടുമന്ത്രികൾ
രാജ്യകാര്യംചെയ്തു മടിവിട്ടുരക്ഷിയ്ക്കു ലോകരേ

സുഖമായ്സ്സഞ്ചരിയ്ക്കട്ടേ പുഷ്ടരായ് മന്നിലേവരും
പിശാചഭൂതവേതാളരക്ഷോദൈത്യജമാംഭയം

രോഗതസ്കരദുർഭിക്ഷസിംഹവ്യാഘ്രാദിഭീതിയും
ഈനാട്ടിലെൻപ്രഭാവത്താൽ പ്രജകൾക്കുളവായ്വരാ

പേടിയ്ക്കുമന്തകൻപോലുമിവൻനാട്ടിൽക്കടക്കുവാൻ
എൻഭയാലിപ്പുരംകേറാനെന്തോസാമന്തരാകുമോ

സൂതൻ പറഞ്ഞു.

എന്നോതിബ്രഹ്മർഷിഭിഃകൊണ്ടു തീർത്ഥപവിത്രമേ
സിംഹാസനേവെച്ചു നിങ്ങൾക്കിതത്രേരാജചിഹ്നവും

എന്നുകല്പിച്ചവരൊടുശിഷ്യന്മാരൊത്തു വിപ്രരേ!
അയോദ്ധ്യാപുരിവിട്ടിട്ടാധീമാൻ സ്വാശ്രമമെത്തിയോൻ

മനസ്സുകൊണ്ടുചിന്തിച്ചുചെയ്തീടേണ്ടതുമെന്തിനി
പരുഷംചൊൽകിലുംകാലാൽ ക്കിരീടത്തിൽച്ചവിട്ടിയും

രാജ്യംശ്രീയുംപോക്കുകിലും കാട്ടുകേറിയയക്കിലും
സത്യംവിടുന്നില്ല നൃപനേല്പതില്ലഴലാനൃപൻ

മഹാത്മാവാം വസിഷ്ഠനെൻറ സത്യം സഫലമായിതേ
പാഴായീസാഹസക്കാരനാകുമെൻെറ പരിശ്രമം

അട്ടേനോക്കട്ടെ കാടാണ്ടഹരിശ്ചന്ദ്രനരേന്ദ്രനേ
കഷ്ടാപത്തിൽപ്പെടുത്തീട്ടു ഭോഷ്കാളുന്നവനാക്കുവൻ

ഇതിപണിനിരുപിച്ചുറച്ചുജന്മ-
സ്ഥിതികലഹംശനിപോലെയാമുനീന്ദ്രൻ
സ്വയമടവിയിലാൽച്ചുവട്ടിൽവാഴും
സ്വജനയുതക്ഷിതിപൻെറമുമ്പിലെത്തി.

സ്കന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
പ്രജാസാന്ത്വനം മുപ്പത്തിമൂന്നാമദ്ധ്യായം സമാപ്തം

---

# ൧൪-ാം അദ്ധ്യായം.

സൂതൻപറഞ്ഞു.

താൻവന്നതായിക്കണ്ടിട്ടു കുമ്പിട്ടുംമന്നനോട്ടുടൻ
അമേയാത്മാവരുളിനാൻ കൌശികൻകുടിലാനനൻ

വിശ്വാമിത്രൻ പറഞ്ഞു.

ഹരിശ്ചന്ദ്ര!മറന്നോനീയോർത്തുനാവും മറയ്ക്കയോ
മുന്നം യജ്ഞത്തിന്നായിട്ടങ്ങിന്നിയ്ക്കായ്ത്തന്നൊരാധനം
നിന്നെയേല്പിച്ചതിങ്ങോട്ടു തരാതെന്തോഗമിയ്ക്കുവാൻ
വിഷച്ചോറുംദഹിച്ചേക്കാം ബ്രഹ്മസ്വംദഹിയാദൃഢം
ഇന്നിയ്ക്കാമുതൽതന്നിട്ടു പിന്നെന്നീനാട്ടുകേറെടോ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ബ്രഹ്മൻ!ഭവാനെൻറയേല്പിച്ചതന്നകന്നൊന്നൊരാധനം
ഭണ്ഡാരമായുണ്ടകത്തു കാവൽക്കാരുടെ രക്ഷയിൽ
എടുക്കാംമുനിശാർദ്ദൂല! ഞാനെടുത്തില്ലചെറുമേ

വിശ്വാമിത്രൻ പറഞ്ഞു.

ഇന്നിയ്ക്കുരാജ്യംതന്നപ്പോളതിലന്തഃപുരംപെടും
പുരത്തിലുംനാട്ടിലുമാം മുതലൊക്കെയുമെൻറയാം
എൻറവിത്തമെടുപ്പാൻ നിന്നോടുചോദിച്ചിടേണമോ
ചോദിയ്ക്കുന്നിതുഞാൻനിന്നെ മുന്നമേല്പിച്ചോരാധനം

ഹരിശ്ചന്ദ്രൻ പറഞ്ഞു

നാട്ടിലെൻറയധീനത്തിലിരിയ്ക്കും മുതലൊക്കെയും
തന്നേനങ്ങേയ്ക്കുരാജ്യത്തോടൊപ്പംഞാൻ കുശികാത്മജ!
ബ്രഹ്മസ്വംനിൻധനംരാജദ്രവ്യമാകുന്നതെങ്ങിനേ
ന്യായജ്ഞനാകിലും മാറിപ്പറഞ്ഞീടരുതേഭവാൻ

വിശ്വാമിത്രൻ പറഞ്ഞു.

എന്നെയേല്പിച്ചനിൻവിത്തമാബ്രഹ്മസ്വമെന്നിയേ
എൻറരാജ്യംതന്നിതങ്ങേയ്ക്കെന്നെന്നോടോതിയോഭവാൻ
രാജാവേ!യെൻധനംനേടി പ്രാജ്ഞമട്ടോതിടുന്നുനീ
ഭോഷ്കോതുന്നവനാംനൂനമെൻകടംതന്നിടായ്കിൽനീ

സത്യകീൎത്തി പറഞ്ഞു.

വെറുവാക്കുകളാൽമാത്രമസത്യാരോപണംഭവാൻ
ചെയ്യാൻപോരുംമുനിശ്രേഷ്ഠ! സത്യസന്ധനരേന്ദ്രനിൽ
അസാദ്ധ്യക്രിയചെയ്തിട്ടും കടംതീൎക്കമിവൻദൃഢം
സ്ഥിരപ്രജ്ഞൻനിന്റെധനം പെരുത്തുള്ളതുതന്നുമേ.

ചന്ദ്രമതി പറഞ്ഞു.

വിഭോ!മാഹേശ്വരീമായയചിന്ത്യാവ്യക്തവൈഭവം
ചുറ്റിസ്സംസാരചക്രത്തിൽ ജ്ജഗത്തൊക്കെത്തിരിയ്ക്കയാം
അവിദ്യതൻപാട്ടിലായി മായാമോഹിതബുദ്ധികൾ
അദ്വയൻപരമാത്മാവാം പ്രേരിപ്പോനെന്നറിഞ്ഞിടാ
അതേവയാലെയജ്ഞാനക്കടൽ കേറുന്നപണ്ഡിതർ
അ ബ്രഹ്മമൊന്നുതാൻസത്യം ജഗത്തൊട്ടുക്കമിത്ഥ്യയാം
മുജ്ജന്മംചെയ്തൊരാപ്പുണ്യപാപങ്ങൾക്കിയലുംഫലം
ഒരിയ്ക്കനുഭവിയ്ക്കേണംജീവി പാരിൽപ്പിറന്നവൻ
അദ്ദേവൻതന്നെകൎമ്മങ്ങൾ ചെയ്യിപ്പതുമൊഴിപ്പതും
സത്യജ്ഞാനാനന്ദമയം ചിന്മയൻ ഭുക്തിമുക്തിദൻ
ആത്മാവവ്യയനാമീശൻതന്നെയാത്മാവിലോൎത്തുനീ
വല്ലേടത്തുന്നുമുണ്ടാക്കിക്കൊടുത്തിവനുവൻധനം
കടംതീൎത്തീടുകെൻനാഥ! ഭവാനൊട്ടേറെനന്മയാം.

ഹരിശ്ചന്ദ്രൻ പറഞ്ഞു

എന്റെകൈക്കൽക്കളിയ്ക്കുന്ന വീരശ്രീയാൽമുനീശ്വര!
നിന്റെവൻമുതൽതന്നിട്ടു കടംവീട്ടുന്നതുണ്ടുഞാൻ.

വിശ്വാമിത്രൻ പറഞ്ഞു.

എൻകടംനീതീൎക്കമെങ്കിലിതു നിന്നോടുചൊല്ലിടാം
ദൈവംഗാന്ധൎവ്വമവ്വണ്ണമാസുരം പിന്നെമാനുഷം
ദ്രവ്യംവാങ്ങില്ലഞാൻഞാഠഹവീൎയ്യോപാൎജ്ജിതമായതും
ഈ കടംനീതീൎത്തിനിയ്ക്കുതരുംവരെമഹീശ്വര!
പുരങ്ങളിൽപ്പാൎത്തുകൂടാ ഗ്രാമങ്ങളിലുമങ്ങിനെ
സ്വാദുള്ളന്നംഭുജിയ്ക്കൊല്ലാ വൻകാട്ടിൽപ്പാൎത്തുകൊള്ളണം
കൈലാസമൊക്കംക്ഷേത്രത്തിൽപ്പോവാംവൈഷമ്യമില്ലിര
മന്ത്രിപിന്തുണകൂടാതെ ഭാൎയ്യാപുത്രരൊടൊത്തുനീ

എന്റെ ശാപബലാൽക്കന്ദഫലമൂലാശിയാചുക

ഹരിശ്ചന്ദ്രൻ പറഞ്ഞു.

എത്രകാലംകൊണ്ടുകടം ബ്രഹ്മൻഞാനിങ്ങുതീക്കണം
അത്രത്തിവെയ്ക്കുഗാധേയ! സാധിയ്ക്കില്ലുടനേതരാൻ ൰൯

വിശ്വാമിത്രൻ പറഞ്ഞു.

ഒരുമാസംകൊണ്ടുഞായപ്പടി നിവീട്ടണംകടം
മാസംകഴിഞ്ഞുപോയെങ്കിൽ ഭോഷ്ലോത്തുന്നവനാംഭവം
അട്ടേയെന്നരചൻചൊൽകെപ്പിന്നെയും ചൊല്ലികൌശികൻ
ഒരുമാസംകൊണ്ടുകടംതീക്കം ഭോഷ്ലിൽബ്ഭയാൽബ്ഭവാൻ
എങ്കിലുംവിപ്രചാപല്യം കൊണ്ടെന്നുള്ളിന്നിളക്കമാം

സൂതൻ പറഞ്ഞു.

എന്നോതിമുണ്ടനാംപ്രഹ്വ ശിഷ്യനേപ്പങ്കജാക്ഷനേ
ചാരെനില്ക്കുംമുങ്കട്ടമ്മക്കാരനാം ക്രൂരചേഷ്ടനേ
പാരിൻകുഞ്ഞെന്നപോലുള്ള കാമ്പൻവിപ്രബാലനേ
കാണിച്ചുകൌശികൻപിന്നെ ഹരിശ്ചന്ദ്രനൊടോതിനാൻ

വിശ്വാമിത്രൻ പറഞ്ഞു,

ഇവൻനക്ഷത്രകപ്പേരുള്ളെന്റെ ശിഷ്യൻമഹാമതി
വയസ്സേട്ടായവൻഭാഗ്യവാനായവൻ വിദ്യയുള്ളവൻ
നൽസ്സാധുബ്ബുധിയാമുണ്ണിരാജൻ! നിൻകൂടെവന്നിടും
ഇവന്റെകയ്യിൽനൽകീട്ടകെന്റെവിത്തമശേഷവും
തന്നുണ്ണിയേപ്പോലെലാള്യൻ വിശേഷാൽമാന്യനാണിവൻ
ഉണ്ണീ! കൊടുങ്കാട്ടചുററും വൻപ്രയാസത്തിനൊക്കെയും
തക്കതാംബഹുമാനത്തെ തന്നുകൊള്ളും നരേശ്വരൻ.

സൂതൻ പറഞ്ഞു.

എന്നോതിബ്ഭൂപനോടൊപ്പം ശിഷ്യനേവിട്ടുഗാധിജൻ
പലകാര്യംഹൃത്തിലോത്തിട്ടവിടെന്നു മറഞ്ഞുതേ
മുനീന്ദ്രൻപോകവെഹരിശ്ചന്ദ്രൻ മൂഢിക്ഷയത്തൊട്ടും
മാഷ്ടിധ്യാനംപൂണ്ടസത്യകിത്തിയോടോതിയിങ്ങിനെ. ൩൰൯

ഹരിശ്ചന്ദ്രൻ പറഞ്ഞു.

വേർപിരിച്ചുനിന്നൊടെന്നെ ശ്ശുക്തിക്കൂട്ടന്നൊരാവിധി
സമ്മതിച്ചേൻപോകബന്ധുമുക്തൻ നീയെന്നെയോക്കണം

സത്യകീർത്തി പറഞ്ഞു

കാങ്കമത്സരിയാം ക്രൂരകാരിയാം കൌശികദ്വിജൻ
നിന്നൊപ്പംകാട്ടിൽവാഴ്വാനും പൊറുപ്പീലെന്നെമന്നവ!
നീകൂടാതെപുത്രമിത്ര കളത്രാദികൾവിണ്ണമെ
എനിയ്ക്കുവേണ്ടാരാജാവേ! ശസ്ത്രമാണിതുസത്യമാം
ഗ്രാമംതോറുംസഞ്ചരിച്ചു ഭിക്ഷയുണ്ടുജിതേന്ദ്രിയൻ
കാവിവസ്ത്രംജടയുമായ് തീർത്ഥയാത്രചരിയ്ക്കുവൻ
കാണ്മെൻനിന്നെക്കടംതീർന്നിട്ടയോദ്ധ്യയ്ക്കെത്തിയങ്ങിനേ
രാജ്യംനേടിശ്രീയുമൊത്തു പാരിടംകാത്തിടുംപടി.
രക്ഷിയ്ക്കട്ടേമഹാദേവനാ ദേവിജഗദംബയും
ദേവിദേവന്മാരുമൊന്നിയൊത്ത നിന്നെവനാന്തരേ
നീകടംതീർത്തുവിത്തത്തെ കൌശികൻനേടിനില്ക്കവേ
കൃതാർത്ഥനായ്ബന്ധുവൊത്തനിന്നോടുനൃപ!ചേരുവൻ
രാജാവേ!സമ്മതിച്ചാലും സ്വസ്തിനിങ്ങൾക്ക പോട്ടെഞാൻ;
എന്നായ്വലംവെച്ചുകുമ്പി രാജദമ്പതിമാർകളേ
ഞെരുങ്ങിമാഴ്കുമവരായ്സ്സചിവൻവേർപിരിഞ്ഞുടൻ
ശിവസങ്കീർത്തനംചൊല്ലി തീർത്ഥയാത്രയ്ക്കുപോയിനാൻ
മന്ത്രീന്ദ്രനായ്വേർപിരിഞ്ഞു താന്താനായൊരുമന്നവൻ
ഉള്ളിൽച്ചിന്തിച്ചീശ്വരനെ മുമ്പാക്കിദ്വിജപുത്രനേ
തോളത്തുണ്ണിയുമായ്ച്ചന്ദ്രമതീദേവിയൊടൊപ്പമേ
ദുർഗ്ഗമക്കാടുകയറീച്ചകിടിൻചീററുള്ളിടം
മുള്ളൻമരംതിങ്ങുമിടം ഗുൽമവള്ളിനിറഞ്ഞിടം
ഗുഹച്ചോലകലർന്നേട മുയർന്നമലയുള്ളേടം
മുള്ളൻപന്നികളുള്ളേടം ദുർഗ്ഗമംവഴിയുള്ളേടം
ജനങ്ങളെന്ന്യേഗഹനം ഘോരസത്വങ്ങളുള്ളേടം
മറഞ്ഞുകൌശികനതിലവർക്കഴൽപെടുംപടി
നീർവററിച്ചൂതപംകൊണ്ടു പുഴപൊയ്കകൾതോറുമേ
തളിർകായ്പൂവുമില്ലാതെയുണക്കീമാമരങ്ങളേ
പണിപ്പെട്ടുനടന്നുഗ്രവെയിൽകൊണ്ടുതളർന്നവൻ
ദേഹമൊക്കെവിയർത്തേററം ദാഹംപൂണ്ടമഹീപതി
കണ്ടതില്ലാമരനിഴൽ വിശ്രമിപ്പാൻസഹാനുഗൻ

ഉൾപ്പൂവിലോൽപ്പലപത്മാക്ഷി സവ്വമംഗളയേദൃഢം
ചുററുമാക്കാനനംദൃഷ്ടികൊണ്ടു നോക്കീടരാജേന്ദ്രരേ!

തൽക്കടാക്ഷാമൃതംതട്ടിത്തളിത്തുംപൂത്തുമങ്ങിനേ
കാച്ചുംനിന്നുതൽക്ഷണത്തിലങ്ങുള്ളമരമൊക്കെയും

ചെടിയുംവള്ളിയുംമുററു മതൊരത്ഭുതമായിതേ
ഭാൎയ്യാപാതിവ്രത്യമൂലം തളിത്തുകളിർവൻനിഴൽ

നിരന്നൊരാൽമരംനോക്കി യണഞ്ഞേററംതളന്നവൻ
അതിൻകീഴായന്തണരേ! നിറച്ചിലവിരിച്ചവൻ ൬൯

ഇരുത്തിവിപ്രസുതനെ ലോഹിതാക്ഷനെയുംപരം
പിന്നെത്താനുമിരുന്നു മാൻമിഴിയാംപ്രിയയൊത്തവൻ

അതിന്നിടയ്ക്കൃഷിശ്രേഷ്ഠൻ പ്രളയാക്കസമപ്രഭം
അസഹ്യംതന്റെതേജസ്സുതപശ്ശക്തിവിജൃംഭിതം

സൃഷ്ടിച്ചാനാക്കാനനത്തിലതിൽചൂടുപെരുത്തുതേ
ആലിൻനിഴലിൽവാഴ്വോക്കപനിയിൽക്കാളുമേറെയും

ഉള്ളിൽക്കടന്നുഹൃത്തട്ടിലാവിപ്രാത്മജനെന്നിയേ
രാജസ്സേറുംകൌശികന്റെ തേജസ്സേല്പിച്ചചൂടഹോ

അതിലേററംമെയ്തപിച്ചുകവിൾ തൊണ്ടകൾവററിയും
മുഖംവാടിയുഴന്നേററമോഹിച്ചുകണ്ണടച്ചവർ ൭൦

പിന്നെബോധംവന്നുവെള്ളംവെള്ളമെന്നതിതൃഷ്ണയാൽ
അതാതിടംപാത്തുകരഞ്ഞീടുമിഷ്ടകുമാരനേ

മാഴ്കിബ്ഭാൎയ്യയെയുംകണ്ടു നക്ഷത്രകനെയുംശരി
അതാതിടംജലത്തിന്നായ് ധൈൎയ്യത്താൽച്ചുററിമന്നവൻ

കണ്ടതില്ലാപുഴകുളം പൊയ്കപലപലമൊന്നുമേ
വീണ്ടുമെത്തിമരച്ചോട്ടിലോർത്തുമുക്കണ്ണദേവനേ

അപ്പോൾവസിഷ്ഠബ്രഹ്മർഷി സംഭ്രമത്തോടണഞ്ഞുടൻ
ചോടിച്ചീടായ്വിനെ ന്നോതിക്കൃപാനോട്ടത്തിൽ നോക്കിനാൻ

വന്ദിച്ചവന്റെ പാദാബ്ജം സുഹൃത്തായ്ശ്രമമററവൻ
ശ്രീമാൻകൈകൂപ്പിയരികിൽ നിന്നുസന്താപമെന്നിയേ ൭൧

വസിഷ്ഠൻ പറഞ്ഞു

രാജ്യഭ്രംശംകാട്ടിലഴൽകടപ്പാടും ധരാപതേ!
കൌശികൻചെയ്തതൊക്കെയുമറിഞ്ഞേൻജ്ഞാനദൃഷ്ടിയാൽ

കാട്ടേടജനങ്ങളോളം ക്രൌര്യതേജോബലങ്ങളേ
കൌശികൻബഹുദുർബ്ബുദ്ധി കാക്കും നിങ്ങളെയീശ്വരൻ

പൈദാഹംചൂടുമൊഴിവാൻ വാങ്ങെടോശിവരക്ഷയേ
എന്നോതിയോതിച്ചു ശൈവമന്ത്രമന്നു മാമുനി

ഇതുകൊണ്ടോതിയാൽ കൂട്ടരൊത്തങ്ങയ്ക്കു ശമംവരും
എന്നാശ്വസിപ്പിച്ചുമുററും മറഞ്ഞുബ്രഹ്മനന്ദനൻ

വിരിഞ്ചവീര്യാഢ്യ പുരോഹിതൻെറ
കൃപാമൃതാസ്വാദിലൊഴിഞ്ഞുതാപം
മഹീശ്വരൻതൊട്ടവരല്ലൽതീൎന്നു
വനാന്തരംകേറിട്ടുവാൻ നടന്നു.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
വസിഷ്ഠൻെറ ശൈവമന്ത്രോപദേശം മുപ്പത്തിനാലാമദ്ധ്യായം സമാപ്തം.

---

## ൩൫-ാംഅദ്ധ്യായം:

സൂതൻ പറഞ്ഞു.

അപരാഹ്നേഹരിശ്ചന്ദ്രൻ കൂട്ടരൊത്തുസുഖോദയം
വേറെവനംപുക്കുകണ്ടു പൊയ്കയൊന്നതിനിൎമ്മലം

വിടൎന്നപത്മകൽഹാരനീലോല്പലമണത്തൊടും
മധുരക്കള്ളൎന്നീരൊത്തു ചക്രസാരസസങ്കുലം

പക്കത്തായിപ്പൂത്തുനില്ക്കും മരക്കൂട്ടത്തിലെങ്ങുമേ
ഉററുംതേനുണ്ടുമത്താണ്ടുവണ്ടിനങ്ങൾമുരണ്ടുമേ

കാച്ചുനില്ക്കുംമരന്തോറും കൂകുംപക്ഷികൾ ചേൎന്നുമേ
കുളിച്ചുണ്ടു കുടിച്ചിട്ടുനല്ല കായ്കൾകഴിച്ചുമേ

ശ്രീമാൻ കൂട്ടരൊടന്തിയ്ക്കാ രശോകതരുവിന്നടെ
ചുവട്ടിലായ് രാവുറങ്ങി വഴിയാത്രത്തളൎച്ചയാൽ

പിറെറന്നാൾപ്പുലൎവ്വോതേററു പൂൎവ്വാഹ്നക്രിയ ചെയ്തവൻ
ഭാൎയ്യയും വിപ്രസുതനും പുത്രനും ചേൎന്നമന്നവൻ

അക്കാനനം കടന്നിട്ടു തെക്കോട്ടേയ്ക്കു നടന്നതേ
ശാകംമൂലം ഫലംവെള്ളമിവ ചിന്തിച്ചവാറുടൻ

കൊണ്ടുവന്നന്തണസുതന്നാദമേകിട്ടതിന്നുമേൽ

പത്തിയ്യുമൂന്നിക്കമെകിത്തിന്നുപോന്നു വനാന്തരം

നിരാമയ സ്വാസ്ഥനായിട്ടവനെക്കണ്ടു കൌശികൻ
വസിഷ്ഠനെൻെറ തേജസ്സു നശിപ്പിച്ചിതിവനുടെ

രക്ഷയ്ക്കുള്ളവഴമെന്നായ്ക്കണ്ടുടൻ വീണ്ടും ചൊടിച്ചവൻ
വമ്പിച്ചതേജസ്സുവിട്ടു നാലുയോജന ദൂരമേ ൩൦

മരംവള്ളിക്കുടിൽതൃണം തളിർ കൂമ്പിവയെന്നിയേ
കുളംപൊയ്കയുമില്ലാതെ മൃഗപക്ഷികളെന്നിയേ

ചുട്ടുമണൽത്തിട്ടുടയ മരുഭൂമി ചമച്ചതേ
ചുട്ടുപൊള്ളുംപൊടി വഴിക്കണ്ടു കാൽവെയ്ക്കുവാനുമേ

അതുകാഞ്ഞു വേത്തുഗാധേയനുടെ തേജസ്സിനാലവർ
വെന്തുദ്യാനംകെട്ടു സൂര്യരശ്മികൊണ്ടുമതേവിധം

ഹാഹായെന്നാർത്തിതെല്ലാരും മോഹമാണ്ടു നിരാമയർ
അലോഹിതാക്ഷനേ ചന്ദ്രമതി വിപ്രതനൂജനേ:

തോളിലേററി ഹരിശ്ചന്ദ്രൻതാനും ദിക്കൊക്കെനോക്കിയും
കാണാഞ്ഞൊരുമരംപോലും പൊയ്കപോലും കുഴഞ്ഞിയോൻ ൩൫

തീജ്വാലയെരിയുംപോലെയായിക്കണ്ടിട്ടു പാരിടം
ശൈവിയാംരക്ഷയേച്ചിത്തംകൊണ്ടു ചിന്തിച്ചുമന്നവൻ
വസിഷ്ഠനോതിയതിനേ ജ്ജപിച്ചു പ്രയതേന്ദ്രിയൻ

ഋഷികൾ പറഞ്ഞു.

വസിഷ്ഠമുനി രാജാവിന്നോതി ച്ചാമന്ത്രമെങ്ങിനേ
ജപിയ്ക്കേണ്ടതൃഷിച്ഛന്ദോദേവതാദിയുമുത്തമം

ജപിച്ചതെങ്ങിനെ നൃപൻ കുഴഞ്ഞുന്നോൻ മഹാമതേ!
കേൾപ്പാൻമോഹം സൂത! ചൊൽകനമ്മോടായ് വിസ്തരിച്ചുനീ

സൂതൻ പറഞ്ഞു.

കേൾപ്പിൻ മുനികളെല്ലാരു മിമന്ത്രത്തിൻെറ വൈഭവം
ചിത്രംഭക്തഭയാശാലി ചന്ദ്രചൂഡചരിത്രമേ

കിഴക്കുനോക്കി ശ്ശുചിയായ് നിരുദ്ധകരണേന്ദ്രിയൻ
ഉള്ളിൽസ്സോമനെയോർത്തിട്ടാമന്ത്രം ചൊല്ലീടിനാനവൻ ൪൦

ഋഷിബ്രഹ്മസുതൻ ച്ഛന്ദസ്ത്രിഷ്ടുബ്ദേവതസോമനാം
അംഗന്യാസകരന്യാസപൂർവ്വം ധ്യാനം നടത്തണം

ഹരിശ്ചന്ദ്രൻ പറഞ്ഞു.

അമലനമിതവർണ്ണൻ നീലകണ്ഠൻ ത്രിനേത്രൻ
കരധൃതശൂലചിഹ്നലാഭീതിസാരംഗശാബൻ
മുദിതവദനപത്മൻ മുഗ്ദ്ധശീതാംശുചൂഡൻ
പരമസുഖദനേകൻ സോമനീശൻ സ്മരിയ്ക്ക

വ്യക്താവ്യക്താകാരനാരോതീക്ഷ്കാകാക്കം മുടിച്ചിട്ടും
അനുഗ്രഹിക്കും ഭക്തൌഘമിനിക്കവനൊരാശ്രയം
ആദിമദ്ധ്യാന്തമില്ലാത്തോനപരിച്ഛേദ്യനവ്യയൻ
അപ്രതർക്ക്യാചിന്ത്യനിങ്ങാശ്രയം സോമൻ സദാശിവൻ
നിർമ്മലൻ ചിൽഘനൻ ശാന്തൻ നിർദ്വന്ദ്വൻ നിരുപദ്രവൻ
നിത്യൻ ബ്രഹ്മാദിപതിയാം പരമാത്മാവൊരാശ്രയം ൨൰
സർവ്വഭൂതാശയഗതൻ സാക്ഷി സർവ്വക്രിയയ്ക്കുമേ
നിരഞ്ജനൻ ജിതാകാശൻ സർവ്വവിശ്വപ്രകാരകൻ
മനോന്മനോമനോതീതനചിന്ത്യാത്മാരമിപ്പവൻ
ഭക്തവത്സലനാം നിത്യനാം മഹേശനെ വാഴ്ത്തുവേൻ
ചിന്മുദ്രയാലാൽച്ചുവട്ടിൽ വേദാർത്ഥംമാമുനീന്ദ്രരെ
അറിയിക്കുന്നായവനെ ശരണംപുക്കിതിന്നു ഞാൻ
സർവ്വഭൂതേശനെവനോ വേദാന്തത്തിലുറച്ചവൻ
നിത്യാനന്ദസുഖം നൽകുമാക്കുള്ള പദമെത്തുവാൻ
വിഷ്ണുബ്രഹ്മേന്ദ്രാദ്യരോർപ്പൂ യോഗിമാർനാരദാദ്യരും
അനിർവ്വിശേഷേശ്വരനെ ശരണംപുക്കിതിന്നു ഞാൻ
അക്കുള്ള ശക്തിലേശംകൊണ്ടീപ്രപഞ്ചപ്പരപ്പിതേ
അചിന്ത്യമഹിമാവുള്ളാഗ്ഗൌരിയെസ്സേവചെയ്‌വു ഞാൻ
അക്കുള്ള കരുണാംശംകൊണ്ടണിമാദികൾ കിട്ടിമെ
ഭക്തക്കൈപ്പെട്ടശാസ്ത്രമാഗ്ഗൌരിയെസ്സംശ്രയിപ്പു ഞാൻ
കിഴക്കെന്നെശ്ശംഭു കാക്കകുമെദക്ഷിണദിക്കിവും
പടിഞ്ഞാറു മഹാദേവൻ വടക്കേ സർവ്വമംഗള
മേലേസ്സദാശിവൻ കാക്കകെന്നെശ്ശർവ്വാണി കീഴിലും
തലഗംഗാധരൻ കാക്കനെറ്റി രക്ഷിയ്ക്കു ശങ്കരി
മുഖംസ്മരാരാതിരണ്ടു കണ്ണുമാജ്ജഗദംബിക
എൻശ്രോത്രംഖണ്ഡപരശു കണ്ഠം കാക്ക ഗിരീന്ദ്രജ ൩൰

മാറുടക്ഷമപാല്പൻതാനെന്റെകുക്ഷിനാഗാത്മജ
ഗിരിശൻകാക്കകകടിരണ്ടുകയ്യുംമനോന്മനി
തുടമീഡുഷ്ടമൻകാക്കകണങ്കാൽശിവപാർവ്വതി
കാലുരണ്ടുംകൃതാന്താരിമുററുംകാക്കകകാളിക

ജന്മമൃത്യുജരാവ്യാധിശ്ശൂലത്താൽത്തീക്ഷ്ണമേപ്രഭോ!
പാപമൊക്കെപ്പോക്കിയെന്നെ പ്പാലിയ്ക്കുകരുണാബ്ധലാൽ

അലക്ഷ്മിയേററംകൃച്ഛ്രാപത്തവിദ്ര്യഭയമെന്നതും
ശക്ത്യാഭേദിച്ചിന്നിയ്യെന്നുംശ്രേയസ്സേകുകപാർവ്വതി.

അജ്ഞാനമാമിരുൾനിരയ്ക്കിനനായവന്നു
വിജ്ഞാനശക്തിയരുളുംവിഭവാഢ്യനെന്നും
നത്ഭക്തിഗമ്യവിമലാംഘ്രിസരോരുഹന്ന്യ
ശ്രീപാർവ്വതിപ്പകുതിമെയ്യിനുകുമ്പിടുന്നേൻ

തൊഴാംതൊഴാംഞാൻജഗദീശ്വരന്നു
തൊഴാംതൊഴാംഞാൻജഗദംബികയ്ക്കു
തൊഴാമിതാപാശവിമോചനന്നു
തൊഴാംശിവാകാരിണിഗൌരിയാൾക്കും

വാഴ്ത്തീചന്ദ്രമതീദേവിശിവയാംജഗദംബയേ
പ്രജ്ഞയാൽവൻഭക്തിയാലുംപാതിവ്രത്യശിരോമണി

ചന്ദ്രമതി പറഞ്ഞു.

തൃക്കൺകടാക്ഷവഴിമാത്രക്കടലിന്നുതോണി
ആക്കോദയാർദ്രനിലയിൽസ്സുഖസത്തോലിപ്പൂ
ആ നിത്യമുക്തിഫലമേകുമുമാംബയേഞാൻ
ഹൃൽപ്പത്മമദ്ധ്യസുഷിരത്തിലിരുത്തിടുന്നേൻ

കൂപ്പാംവിരിഞ്ചിമുഖപൂജിതപാദയാളേ
കൂപ്പാം വിശിഷ്ടഹരിനീലനിഭാംഗിയാളേ
കൂപ്പാംവിലാസപരികല്പിതവിശ്വയാളേ
കൂപ്പാംമനോജ്ഞതനുവാം ശിവപത്നിയാളേ!

സൂതൻ പറഞ്ഞു.

തെളിഞ്ഞു ദേവനവരിത്ഥംഭക്തിസ്തുതിജപങ്ങളാൽ
അപ്പൊഴേഗൌരിയോടൊപ്പമരികിൽച്ചെന്നു ശങ്കരൻ

ചിത്തംവാഴും മഹാദേവൻ സൎവ്വജ്ഞൻ ചന്ദ്രശേഖരൻ
ഭക്താഭീഷ്ടകരൻ ശ്രീമാൻ കരുണാകരവാരിധി
ഉദ്യാനമുണ്ടാക്കിയങ്ങുതണ്ണീൎപ്പന്തൽ ചമച്ചുതേ
വൃദ്ധബ്രാഹ്മണനായിത്താൻ മെയ്യിൽവെൺചാമ്പൽപൂശിയോൻ
രുദ്രാക്ഷമാലയും ചാൎത്തി നരച്ചതലയുള്ളവൻ
ശിഖാഢ്യൻ ശ്വേതവസനൻ മുളങ്കോൽകയ്യിലേന്തിയോൻ
കപാലംമൺകിണ്ടിയാക്കിജ്ജടാഗ്രം ശംബുപാത്രത്തിൽ
കട്ടിച്ചേൎകൈക്കൊണ്ട വിപ്രസ്ത്രീയാകും ഗൌരിയൊത്തുമേ
വരുവരുയെന്നവനെക്കൂട്ടരൊത്തുവിളിച്ചുതേ
ആശ്ചൎയ്യമട്ടിലാനല്ലോരുദ്യാനംകണ്ടുമന്നവൻ
ഉടൻചെന്നിട്ടതിലൊരുതണ്ണീൎപ്പന്തലുകണ്ടുതേ
ഇറക്കിവെച്ചിജ്ജനേത്തോളിൽനിന്നു മുവ്വരുമൊത്തവൻ
പ്രപയിൽപ്പുല്പായിൽ വൃദ്ധവിപ്രമട്ടാണ്ട ദേവനേ
സഭാൎയ്യനായ്ക്കണ്ടു ഹൃഷ്ടൻ സാഷ്ടാംഗം പ്രണമിച്ചുതേ
വരാഹരൂപിയാംവിഷ്ണു കാണാതേതാരപ്പദാംബുജം
നിത്യാനന്ദസ്വരൂപസ്ഥാനം ധ്യേയമാദ്ധ്യാത്മികൎക്കഹോ
മഹിതോപനിഷൽദ്ധ്യേയ മകൃതാത്മസുദുൎഗ്ഗമം
കയ്യാൽപ്പിടിച്ചു നൃപതിശ്ശുഭംഗൌരിയുടേയുമേ
ബ്രഹ്മൻ ഹരിശ്ചന്ദ്രനീഞാൻ കാക്കക്കൂട്ടോതെത്താരെന്നെന്നി
തൊഴാം ഭാൎയ്യാഢ്യനാം വൃദ്ധവിപ്രന്നെന്നതിഭക്തിയാൽ
കൈകൂപ്പിക്കൊണ്ടരികിലായ് നിന്നുകൊണ്ടാൻ നരേശ്വരൻ
അവരേച്ചന്ദ്രമതിയും വന്ദിച്ചാലോഹിതാക്ഷനും
നക്ഷത്രവിപ്രസുതനും കൂപ്പിനിന്നിതുവിപ്രരേ!
ഭാഗ്യവച്ഛ്രേഷ്ഠനാം സത്യസാധൻ മന്നവനോടുടൻ
സഭാൎയ്യനോടോതിസാക്ഷാൽ മായാവൃദ്ധൻ മഹേശ്വരൻ

വൃദ്ധബ്രാഹ്മണൻ പറഞ്ഞു.

ഞങ്ങൾ കാശിയെഴും വൃദ്ധവിപ്രദമ്പതിമാർകളാം
ഉണ്ടുരണ്ടുണ്ണികൾ നൃപ! ഞങ്ങൾക്കിങ്ങുഞ്ഛവൃത്തിയാൽ
കുടുംബഭരണംചെയ്യേൻ മറ്റൊന്നില്ലിങ്ങു ജീവനം
ധൎമ്മംനേടീടണം മന്നിലറിവുള്ളോരുമാനുഷൻ
എന്നുള്ളുകൊണ്ടുറച്ചിട്ടീ തണ്ണീൎപ്പന്തൽചമച്ചുഞാൻ

പൈദാഹംപൂണ്ട പാന്ഥർക്കീയുദ്യാനത്തിങ്കൽ വെച്ചുഞാൻ
നാൾതോറുമന്നപാനീയം ശക്തിപോലെകൊടുക്കയാം
അധ്വശ്രമാൽ ഖിന്നനാംനീയിയന്നം വാങ്ങുമന്നവ!
ഒപ്പമുണ്ണാം നീർകുടിക്കാം പൈദാഹങ്ങളൊഴിയ്ക്കുവാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

വിശ്വാമിത്രാജ്ഞയാൽ ബ്രഹ്മൻ ഗ്രാമത്തിൽ നഗരത്തിലും
സ്വാദുള്ളന്നം ഭുജിയ്ക്കാതൊന്നെന്നിനിക്കുണ്ടു വൻവ്രതം

വൃദ്ധബ്രാഹ്മണൻ പറഞ്ഞു.

ഗ്രാമമല്ലാനഗരമല്ലിതെൻധർമ്മപ്രപാസ്ഥലം
വ്രതഭംഗംവിരില്ലങ്ങയ്ക്കന്നം വാങ്ങുജലത്തൊടും

സൂതൻ പറഞ്ഞു.

അവ്വാമെന്നായ് നൃപൻചൊൽകെകരുണാപാംഗദൃഷ്ടിയാൽ
ജഗദ്ധാതാവാപ്പുരാരി കണ്ണിട്ടജഗദംബയാൾ
കട്ടിച്ചോറവനായ് നൽകീ ജലംനൽകീമഹേശ്വരൻ
ശിരസ്സാൽ വാങ്ങിയതുമുന്നൂട്ടി ബ്രാഹ്മണപുത്രനേ
പിന്നെബ് ഭാര്യാപുത്രനൊന്നിച്ചുണ്ടാനന്നംമനോഹരം
വെള്ളംകുടിച്ചുദാഹിച്ചോനേററവും തൃപ്തിയാണ്ടവൻ
ഒട്ടുനേരംവിശ്രമിച്ചു പിന്നെപ്പോകാം മഹീപതേ!
എന്നുരയ്ക്കും ബ്രാഹ്മണനെ കുമ്പിട്ടിട്ടു പുകഴ്ന്നവൻ
കൃതാർത്ഥൻഞാൻ പശുപതി സാക്ഷാൽ നീതാൻ ദ്വിജോത്തമ!
നമ്മെക്കാപ്പാൻ വന്നു ഭാര്യയൊത്തനിന്നുടെ ദശനാൽ
തെളിയുന്നുണ്ടിപ്പോളെന്റെ മനസ്സുകരുണാനിധേ!
എന്നോതി വൃദ്ധദ്വിജനെ കണ്ണെടുക്കാതെനോക്കിനാൻ
ബ്രഹ്മാദി വാനവർകളും സനകാദിമുനീന്ദ്രരും
വിമാനാരൂഢരായ്ക്കണ്ടു വൃദ്ധദമ്പതിമാർകളേ
ത്രിശങ്കുജനെയൂട്ടുന്ന പാർവ്വതീപരമേശരെ
ഏററമാശ്ചര്യമുൾക്കൊണ്ടു ഹരിശ്ചന്ദ്രനിൽ വിപ്രരേ!
പാർവ്വതീശപ്രസാദത്തെപ്പാർത്തന്ന്യർക്കതിദുർല്ലഭം
സ്വാമിൻജയജയേത്യുച്ചം. സ്തുതിച്ചുഹർഷപൂരിതർ
രാജാവിനേത്തലകുലുക്കീട്ടു മാനിച്ചിതേവരും
അവൻകാണാകത്താനല്ലമാമായാവൃദ്ധയുഗ്മമേ

അന്തർന്നീപ്പന്തലോടൊപ്പം മറഞ്ഞിതവിടെക്ഷണാൽ
ആരാജാവത്ഭുതപ്പെട്ടു ഹൃഷ്ടപുഷ്ടൻ ഗതശ്രമൻ

ഇതെന്തെന്നോർത്തറിഞ്ഞില്ലതീശനാണെന്ന വാസ്തവം
തന്മായമോഹിതമതി പത്നിയൊത്തുപുകഴ്ന്നവൻ

അവനോടശരീരോക്തി ചൊല്ലീകാറൊലിയൊച്ചയിൽ
നീജപിച്ചുള്ളൊരാഭക്തിസ്തോത്രമന്ത്രജപങ്ങളാൽ

പ്രസന്നനായ്. മഹാദേവൻ വൃദ്ധബ്രാഹ്മണവേഷമായ്
തന്നുചോറുംവെള്ളവും തേ ദേവിയൊത്തു ദയാനിധി

നിനക്കതിശ്രമംകണ്ടു പ്രസാദിച്ചീടിനാൻ പ്രഭു
കൃതാർത്ഥൻനീ മഹാരാജ! സുഖംപൊയ്ക്കൊൾക നിർഭയം

ആക്കൌശികോഗ്രതേജസ്സുകെട്ടു ശങ്കരദൃഷ്ടിയാൽ
എന്നോതിനിന്നിതാക്കാറു വഴിപാക്ക മുനീന്ദ്രരേ

ആ ശ്ശുഭംപൂണ്ടചൊൽകേട്ടിട്ടാനന്ദാശ്രുവിലാസവർ
രാജദമ്പതിമാർ ഗൌരീശനെവാഴ്ത്തിക്കൃതാർത്ഥരായ്

ലോഹിതാക്ഷനൊടുംകൂടി നക്ഷത്രദ്വിജനൊത്തവർ
അന്തിയ്ക്കൊരാൽമരത്തിന്റെ ചുവട്ടിൽച്ചെന്നുകൂടിനാർ

ധർമ്മാത്മാവാം ഹരിശ്ചന്ദ്രനന്തിയ്ക്കുകഴിച്ചുടൻ
നന്നായിലവിരിച്ചിട്ടു കിടത്തിദ്വിജപുത്രനേ

അവന്റെ കാക്കലായിട്ടു താൻകിടന്നിതു ധാർമ്മികൻ
ഭർത്താവിൻ കാൽക്കതലയായുണ്ണിയേയുംപുണർന്നവൾ

പതിവ്രതമഹാഭാഗയുറങ്ങീമുനിമുഖ്യരേ!
ഹരിശ്ചന്ദ്രൻജപിച്ചോരാമന്ത്രംഭൂമിയിലേവനോ

ജപിയ്ക്കുന്നുപുലർച്ചയ്ക്കേറ്റന്തിയ്ക്കുംശുദ്ധമാനസൻ
സ്തുതിയ്ക്കുന്നുമഹാദേവദേവിമാരേദിനംപ്രതി

അലക്ഷ്മിദുഷ്കീർത്തിരോഗമവന്നേൽക്കില്ലൊരിയ്ക്കലും
ഭൂതവേതാളസംഘങ്ങൾസിംഹവ്യാഘ്രപിശാചുകൾ

രാക്ഷസന്മാരുമോടിപ്പോയ് ദൂരത്താംഭയമോഹിതർ
തേജസ്സായുസ്സുകീർത്തിശ്രീപുഷ്ടിതുഷ്ടിബലങ്ങളും

അടരിൽശ്ശത്രുജയവുമവന്നെല്ലാംവരുംദൃഢം
സർവ്വപാപങ്ങളുംതീരുമാലസ്യം ദുഃഖമെന്നതും

ശ്രമംഭയംതോൽവിയുമാർദ്ദേഹിയ്ക്കേല്ക്കില്ലൊരിയ്ക്കലും

എന്തിന്നേറെച്ചൊല്ലീടുന്നിതാമന്ത്രംചൊല്ലുവോൎക്കിഹ
തെളിഞ്ഞുഭഗവാൻശംഭുമുററുമിഷ്ടങ്ങൾനൽകിടും.

സ്കാന്ദേപുരാണേ ഹരിശ്ചന്ദ്രോപാഖ്യാനേ
ശംഭുപ്രാപ്രവേശം മുപ്പത്തഞ്ചാമദ്ധ്യായം സമാപ്തം.

---

## ൩൬-ാം അദ്ധ്യായം.

സൂതൻപറഞ്ഞു

അരാവിൽത്താനാൽച്ചുവട്ടിലാധിവിട്ടസുഖപ്പെടി
ഉറങ്ങുമവരെക്കണ്ടുവിശ്വാമിത്രമുനീശ്വരൻ

ഹരിശ്ചന്ദ്രനരേന്ദ്രങ്കലാമഹേശപ്രസാദമേ
അറിഞ്ഞില്ലാശംഭുബോധംമറിച്ചോൻമുനിപുംഗവൻ

ചിന്തിച്ചിതുള്ളിൽപ്രളയഭാസ്കരോൽക്കടമാംവിധം
ഞാൻവിട്ടതേജസ്സൽക്കാഗ്നിവെള്ളത്തിങ്കൽക്കണക്കിനേ

ശമിച്ചിതീസ്സത്യവാനിലിന്നിച്ചെയ്യേണ്ടതെന്തുഞാൻ
ഇവൻെറധൎമ്മംപോക്കീടാൻവീണ്ടുംയത്നിപ്പതുണ്ടുഞാൻ

എന്നായ്ത്തേളിനെയുണ്ടാക്കിയയച്ചുരാജപുത്രനിൽ
തൻവാലിലെവിഷംമുററുമാട്ടപ്പേററുന്നതേളുടൻ

അവനിൽക്കേററിയവിടെത്താൻമറിഞ്ഞിതുവിപ്രരേ
ലോഹിതാക്ഷനെഴുന്നേററുവിഷപീഡമുഴുത്തവൻ

അയ്യയ്യോതാത!മാതാവേ!ദുഷ്ടത്തേൾകുത്തിയെൻെറമേൽ
എൻെറദേഹംവെന്തിടുന്നുണ്ടെന്നുറക്കെക്കരഞ്ഞുതേ

അതുകേട്ടുടനേററിട്ടുപിതാക്കളുഴറിദ്രുതം
ദുഷ്ടജന്തുകടിച്ചാൎത്തിപെട്ടോനെക്കണ്ടിതപ്പൊഴേ

അമ്മയഞ്ചുവയസ്സായൊരുണ്ണിയേമടിയേററിയും
പിടയുംമകനെപ്പുൽകിവിലപിച്ചിതുമാലൊടും

ചന്ദ്രമതിപറഞ്ഞു.

ഗൃഹേരത്നക്കട്ടിലിന്മേൽക്കിടന്നോനുന്നമെന്മകൻ
ഇപ്പോൾസ്സൎവ്വസ്വവുംപോക്കികൌശികൻകാട്ടകേററിയോൻ

മഹാരാജൻെറതനയൻദിവ്യലക്ഷണമൊത്തവൻ
നാഥനുള്ളോനനാഥന്മട്ടീക്കൊടുങ്കാട്ടിലീശ്ശിശു

ഉറങ്ങീമണ്ണിലെന്നായിപ്പൊടിമേലൊക്കെയേററവൻ
ശ്രേഷ്ഠത്തേളവനേതെങ്ങൾക്കിടയിത്താനുറങ്ങവേ

എന്തേകടിച്ചിതങ്ങയ്ക്കുളയായില്ലെന്നുതാപിധേ!
തീച്ചയായ്കൌശികൻചെയ്തതെന്നുണ്ണിയ്ക്കീയുപദ്രവം

നിൻതപോവീര്യമുള്ളോളം കാണിച്ചിട്ടുകമാമുനേ!
ഈശ്വരൻതങ്ങളേക്കൊക്കും സോമനാശ്രിതവത്സലൻ

ഉണ്ണീ!പേടിയ്ക്കേണ്ടവേഗംസ്വാസ്ഥ്യമുണ്ടാംനിനക്കെടോ.

സൂതൻ പറഞ്ഞു

പെട്ടെന്നെഴുന്നേററുനൃപനാക്കാട്ടിൽച്ചുററിരാത്രിയിൽ
ദിവ്യൌഷധങ്ങളേക്കൊണ്ടുവന്നുചെയ്തുചികിത്സനം
അതുകൊണ്ടുംശമിച്ചില്ലാമകന്നുവിഷവേദന

വീണ്ടുംവർദ്ധിച്ചിതന്നേരംധ്യാനിച്ചീശൻപിനാകിയേ
നൃപനോർത്തുഗുരുവിനെയപ്പൊഴെയ്ക്കെത്തിമാമുനി

വസിഷ്ഠൻമാന്ത്രികശ്രേഷ്ഠൻതേജസ്സാൽദിക്പ്രകാശകൻ
കോസലേന്ദ്രൻഭാര്യയൊത്താമഹാനെക്കൂപ്പിയങ്ങിനെ

തേൾകൊത്തിയോരുണ്ണിയെയങ്ങുണർത്തിഗുരുവിന്നുടൻ
കൌശികക്കൈകൊണ്ടുഭസ്മം താൻജപിച്ചതെടുത്തവൻ

പൂശിബാലൻറദേഹത്തിൽക്കനിവാണ്ടൊരുമാന്ത്രികൻ
ഭസ്മംതൊട്ടപ്പൊഴെതന്നെനശിച്ചൂവിഷമംവിഷം

തീജ്വാലതട്ടിടും പഞ്ഞിക്കൂട്ടമെന്നവിധം ക്ഷണം
അബ്ബാലൻസ്വസ്ഥധീയായി ഹൃഷ്ടൻ വേദനതീർന്നവൻ

ഗുരുപാദംപിടിച്ചച്ഛനമ്മമാരെ വണങ്ങിയും
നിന്നുകൊണ്ടാൻ വസിഷ്ഠാനന്ത രുദ്രാനന്തശേഷതനാംവിധം

വസിഷ്ഠൻ പറഞ്ഞു.

ഉച്ചയ്ക്കുവഴിയിൽ ക്ഷീണിച്ചങ്ങയ്ക്കു കൂട്ടുകാക്കുമേ
മറന്നതോർമ്മയാക്കേണ്ടേൻ ചോർത്തന്നുസാംബനീശ്വരൻ

എല്ലായ്പ്പോഴും ശിവദ്ധ്യാനങ്കൊണ്ടിതുണ്ടായി സന്മതേ!
ഇതറിഞ്ഞിട്ടില്ലരജോഗുണംതട്ടിയകൌശികൻ

നീമാന്യൻ സജ്ജീവിക്കും ധന്യൻനീ പൃഥിവീപതേ!
വിശ്വാമിത്രക്കടംതീർത്തു വീണ്ടും സ്വസ്ഥാനമെത്തിടും

എന്നുരച്ചിട്ടവൻ പോകെ മാൽതീർന്നിഷ്ടകുമാരനേ
ശിരസ്സിൽ ഘ്രാണനംചെയ്തു ഹൃഷ്ടരായ്പ്പുൽകിവീണ്ടുമേ

ഔശീനരീഹരിശ്ചന്ദ്രരേററവും തൃപ്തരായിനാർ
നേരംപുലർന്നിട്ടു കുളിച്ചന്തിയൂത്തു നരേശ്വരൻ

നക്ഷത്രനൊന്നിച്ചു ജപിച്ചാദിത്യനെ വണങ്ങിയും
കണ്ടാനതാതിഃം കാട്ടിൽത്താപസാശ്രമമണ്ഡലം

ഭാര്യാപുത്രരൊടൊന്നിച്ചു ഞാശ്രമസ്ഥമുനീന്ദ്രര
കനിട്ടാശീർവ്വാദമേററു സഞ്ചരിച്ചാ നതാതിടം

ഈവണ്ണമിരുപത്താറുനാൾ കഴിഞ്ഞു മുനീന്ദ്രരേ!
കൂട്ടരോടും ക്രമാൽക്കാട്ടിൽപ്പാർത്തുഃപാരും നൃപന്നഹോ

ഘോരാരണ്യത്തിലിരുപത്തേഴാംനാൾ വിപ്രരേ! നൃപൻ
നക്ഷത്രകനെ മുമ്പാക്കി നടന്നു ബന്ധുവൊത്തവൻ

തൽധർമ്മത്തെപ്പരീക്ഷിപ്പാൻ മറവായ്നിന്നു മാമുനി
അഭിപ്രായമറിഞ്ഞീടാൻ മറവായ്ക്കാട്ടുതീയ്യിനേ

സൃഷ്ടിച്ചു വഴിയിൽക്കേറി ബ്ബന്ധുവൊത്ത നരേന്ദ്രനേ
കാട്ടുതീയ്യേ ദഹിപ്പിയ്ക്കെന്നിഷ്ടത്തിന്നെന്നു ചൊല്ലിയും

മറഞ്ഞു നിന്നിതവിടെ നിർദ്ദയൻ കുശികാത്മജൻ
കാട്ടിൽപ്പോകുമവർക്കേതും വഴിമുടിബ്ഭയങ്കരം

കാട്ടുതീയേററവുംവാച്ചു ദഹിച്ചുക്കൻമരങ്ങളേ
ലതാനികുഞ്ജൌഷധികളെല്ലാം ജ്വാലാശതോൽക്കടം

ചുററുമേററു പറന്നെത്തി കാറേററു പതറുംപടി
അങ്ങശോകങ്ങൾ ഹിന്താലം പയിൻ പനകൾപച്ചില

മുചുളിന്ദാർജ്ജുനം വില്വംകരിങ്ങാലികളുങ്ങുകൾ
പിലാവുമാവു പൂക്കൊന്നപേരാൽ പ്ലാശ്ശുകൾ മാതളം

അരയാലത്തി പുളി നല്ലേഴിലമ്പാല കൈതകൾ
താന്നിയെന്നല്ല തിന്തിശധവം പൂളകൾ നെല്ലികൾ

മററുംമരങ്ങളവിടെ വെന്തുവീണിതു ഭൂമിയിൽ
വിഷജ്വാലകളും കക്കിപിടച്ചുംകൊണ്ടുപാമ്പുകൾ

മുററുംഭയങ്കരംചീററിക്കൊണ്ടു വീണിതു ഭൂമിയിൽ
വാലിൽ തീജ്വാലതട്ടീട്ടു സ്സമരം ചമരീമൃഗം

പ്രിയകങ്ങൾ കുരംഗങ്ങളേണങ്ങളിവ പാച്ചിലായ്
വീണ്ടും ചടചടാൽക്കാരങ്ങൊണ്ടു വാൽ പിളൎത്തപടി
കൌശികൻ വിട്ടൊരാക്കാട്ടുതീയ്യാളിപ്പുളയുംപടി
വാലും കൊമ്പും തീപ്പിടിച്ചു കാട്ടികാട്ടാനയെന്നിവ ൨൮
വജ്രമേററദ്രികൾകണക്കാൎത്തു വീണു ധരിത്രിയിൽ
പുലി സിംഹം പന്നി കപി ശ്വാപദങ്ങൾ വൃകങ്ങളും
തീജ്വാലയേററുമെയ് വെന്താൎത്തുഴിയിങ്കൽക്കിടക്കയായ്
ചീചീക്ഷ്ചീയെന്നു കൂകിയാകുലപ്പെട്ടു പക്ഷികൾ
വെന്തുവീണു ചിലവക ചിലപേടിച്ചു പാഞ്ഞുപോയ്
ഈവണ്ണം കാട്ടുതീജ്വാലയേററു കാടു ദഹിയ്ക്കവേ
ദിക്കൊക്കെയും പാൎത്തുനോക്കി കോസലേന്ദ്രൻ പ്രതാപവാൻ
പോകുവാൻവഴികണ്ടില്ലാ, ചുററും ജ്വാലപടൎന്നുടൻ ൨൯
കാടടച്ചുപിടിച്ചങ്ങൊണ്ടെത്തെത്തും പ്രകാരമേ
കാട്ടുതീകണ്ടു രാജാവു മാഴ്കീട്ട് ഭാൎയ്യയോടോതിനാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു

ഈക്കാട്ടുതീയിതാ സാധ്വി ചുററുമക്കാടെരിച്ചുടൻ
നമ്മെച്ചുടാൻ ചന്ദ്രമതി! തടഞ്ഞെത്തുന്നുണ്ടിതാ
ജന്മാന്തരത്തിൽ ഞാനേറെപ്പാപംചെയ്തിതു നിശ്ചയം
ദുഃഖത്തിലുംദുഃഖമേററതല്ലോ മാഴ്കുന്നു ഭാമിനീ!
എന്മട്ടാരുണ്ടുസുശ്രോണി! നിൎഭാഗ്യൻ മന്നിൽമന്നവൻ
എന്നെനിന്നെപ്പുത്രനേയുമല്ലാശോചിപ്പതിപ്പൊൾഞാൻ
ഇവനൊൻതുണയാംവിപ്രബാലനാക്കീട്ടതിയ്യിനാൽ
വെന്തുപോയാൽബ്രഹ്മഹത്യാ പാപമെന്നിൽവരുംധ്രുവം ൩൦
ഞാൻകാണ്കവേക്കാട്ടുതീയ്യിൽപ്പെട്ടൊല്ലീയെൻറനന്ദനൻ
വമ്പുള്ളെളകശ്യപാകമനോജ്ഞ കുലസന്തതിയായവൻ
എന്നാൽ കൃതാൎത്ഥനീവഹ്നി ശുഭാസ്യേ! നിങ്ങളെച്ചുടാ!
തിരിയ്ക്കുകായതാപാംഗി! കാക്കകീബ്ബാലപുത്രനേ
നക്ഷത്ര!ചെല്ലുഗുരുവോടെൻവൃത്താന്തമുണൎത്തുക

ചന്ദ്രമതി പറഞ്ഞു.

ആൎയ്യപുത്ര!ഭവാൻചൊന്നോരീവാക്കോഗൎഹണീയമാം

ഭർത്താവില്ലാതുള്ള പെണ്ണുങ്ങളിങ്ങു വാഴുന്നതൊട്ടിട
ഭൂമിയ്ക്കായവർ താൻ ഭാരം വൃക്ഷമല്ലല്ലി പർവ്വതം
വന്ധ്യം കുസുമമിവയാൽ മർത്ത്യർക്കുണ്ടാം പ്രയോജനം
ഭർത്തൃഹീനസ്ത്രീകളെക്കൊണ്ടില്ല ചെറ്റും പ്രയോജനം
വിധവസ്ത്രീമുഖം യാത്രയ്ക്കുപോമ്പോൾ കാണ്മവനേവനോ
അവന്റെ കാര്യമൊക്കെയും പാഴിലായ്‌വരുമില്ലയോ
ആയിരം മക്കളുണ്ടുണ്ടു സുഹൃത്സ്സോദരബാന്ധവർ
അമ്മയച്ഛനുമുണ്ടുണ്ടു ഭൂരി സമ്പത്തിതെങ്കിലും
ഭർത്താവില്ലാതിരിയ്ക്കൊല്ലാ സാധ്വീമന്നിൽ മുഹൂർത്തവും
സ്ത്രീകൾക്കു ഭർത്താവു ഗതി ഭർത്താവു പരദൈവതം
കാട്ടുതീയിൽക്കേറുമങ്ങു വിണ്ണേറിക്കൊള്ളുമെങ്കിലാം
ബ്രഹ്മലോകം വിഷ്ണുലോകം ദൃഷ്ട് പ്രാപം ശിവലോകമോ
ഗമിച്ചുകൊൾക രാജേന്ദ്ര! ഭവാനെ ഞങ്ങളു ചെൽവതോ
ഞാനുമങ്ങങ്ങുണ്ടു നിഴൽപോലെ പിന്തുനയോക്കനീ-
കടം വീട്ടാതെയീക്കാട്ടുതീയ്യിൽ ദേഹം വെടിഞ്ഞു നീ
ധർമ്മം വെടിഞ്ഞോൻ സ്വർഗ്ഗത്തിൽച്ചെൽവതെങ്ങിനെ മന്നവ!
പ്രാണസംശയമാണ്ടേറ്റമാപത്തിൽപ്പെട്ട കാന്തനെ
വിട്ടുതീട്ടുന്ന സതിയാരവൾ വിശപം ജയിച്ചവൾ
അനുജ്ഞ തരികെൻ നാഥ! ഞാൻ ദാവാഗ്നിയിലേറുവൻ
എന്നെയേറ്റീക്കൌശികൻ വിട്ടഗ്നി നിങ്ങളെ വിട്ടിടും
കടം വീട്ടി മുനീന്ദ്രന്നെന്നും സൽകീർത്തി നേടിനീ
പാർവ്വതീശപ്രസാദത്താലെന്നും സൽക്കീർത്തി നേടുമേ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഇനിയ്ക്കു നിൻ ബുദ്ധിതോണിയഴലാഴിയിലാഴവേ
അമ്മട്ടാം നിന്നെയെൻ പ്രാണനേക്കാൾ വമ്പിച്ച ഭാര്യയേ
ലോകമൌലിമണിശ്രീയെയനുക്കുലപുഷ്ടസാധ്വിയേ
അരുന്ധത്യനസൂയാദി സ്ത്രീകളേക്കാൾ സുശീലയേ
കാട്ടുതീയ്യിന്നു വിട്ടീഞാൻ മന്നിൽ ജീവിച്ചിരിയ്ക്കയോ
നിൻമുഖാബ്ജത്തെ നോക്കീടിൽച്ചിന്താശോകാദിയൊക്കെയും
ഇനിയ്ക്കു തീർന്നിടും ദേവി! സസ്സംഗത്താലലപ്പടി
വരാനഹോ! നിന്നെ വിടില്ലാത്മാവാൻ കീർത്തിപോലെ ഞാൻ

എന്നൊക്കെത്തന്നെച്ചൊന്നെന്നു ഗതിയിൽ ചെന്നുചാടിട്ടും

സൂതൻ പറഞ്ഞു.

നൽവാക്കാലാശ്വസിപ്പിച്ചു പിന്തിരിപ്പിച്ചു പുത്രനെ
ഉടുചേലമുറുക്കീട്ടു തീയ്യിനോടേററടുത്തവൾ
മൂന്നുപാടു വലംവെച്ചു ശുചിയായ ദേവി ചൊല്ലിനാൾ:—

ചന്ദ്രമതി പറഞ്ഞു.

മനോവാക്കായകർമ്മങ്ങൾ കൊണ്ടെൻ ദൈവതനാഥനേ
ഞാൻ വഞ്ചിയ്ക്കായ്കിലെൻ സത്യങ്കൊണ്ടെൻ ഭർത്താവു പാവക
കടം തീർന്നിന്നിയൊത്താത്മരാജ്യം വീണ്ടു മണഞ്ഞിടും
ശത്രുജിത്താമവനുടെ ഭാര്യയായ് വരുമങ്ങു ഞാൻ
വിടുകെന്നെയിന്നു ഭർത്തൃപുത്രവിപ്രകുമാരരേ

സൂതൻ പറഞ്ഞു.

എന്നുരച്ചെരിയുംതീയ്യിൽ ചെന്നുചാടീടിനാൾ സതി
കാറിൽനിന്നുതടിൽപ്രായം വാനിനിന്ദുകലപ്പടി
ബ്രഹ്മശാപാൽ വിണ്ണിൽനിന്നു വീണ ദേവതപോലെയും
സ്വകാന്തിയാൽ ദിക്കടച്ചു മിന്നിയ്ക്കും രാജപത്നിയേ
കാട്ടുതീയ്യിൽച്ചെന്നുചാടിക്കണ്ടോർത്തു സംഭ്രമവും
അവളെച്ചുട്ടെരിയ്ക്കാതെ പാതിവ്രത്യഭയത്തിനാൽ
മറഞ്ഞു വിപ്രരേ കാട്ടിൽ കൌശികൻ വിട്ട പാവകൻ
കാട്ടുതീയ്യിനെ വെന്നിട്ടു തിരിച്ചെത്തുന്ന ദേവിയേ
മുന്നിൽക്കണ്ടു വസ്ത്രകേശക്കേടും കൂടാതെ മന്നവൻ ൻ൪
നന്നുനന്നെന്നിപ്രകാരം ദേവഗന്ധർവ്വചാരണർ
അദ്ദേവിയേ പ്രശംസിച്ചാരോജസ്സുറ്റ മുനീന്ദ്രരും
ഉണ്ടായീ ബഹളം വിണ്ണിൽ ദേവദുന്ദുഭിഘോഷവും
ആടിനാരപ്സരസ്ത്രീകൾ വാനിൽനിന്നെത്തി പൂമഴ

ക്രൌഞ്ചം പിളർന്നു സഹതാരകമപ്രതർക്ക്യ
ചാരത്തണഞ്ഞ മയിൽവാഹനശക്തിപോലെ
ദാവാഗ്നിയേസ്സപദി വെന്നു–നംബുജാക്ഷി
സന്തോഷബാഷ്പമൊടു ഭർത്തൃസമീപമെത്തി

രോമാഞ്ചമഞ്ചിയവളേസ്സരസംപൂണ്ണൻ
ശോഭാന്വിതൻ ശശികണക്ക ന്യായൻവിളങ്ങി
ഇഷ്ടാത്മജന്റെതല നാററിയുമത്ഭുതശ്രീ-
യാന്നോരുചന്ദ്രമതിഹർഷമിയന്നുകാട്ടിൽ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം

വൃശ്ചികമംശമാവാഗ്നിബാധാ നിവാരണം മുപ്പതാം അദ്ധ്യായം സമാപ്തം.

——○——

## ൩൧-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

ഹരിശ്ചന്ദ്രാദികൾ മികച്ചുള്ളാപത്തുകടന്നവർ
ദുർഗ്ഗംനിർജ്ജനമായ്നാലു യോജനപ്പാടുവിസ്തൃതം
വേതാളാരണ്യമപരാഹ്നത്തെത്തി ദാഹമാണ്ടവർ
പാക്കുന്നുണ്ടങ്ങുദുർബ്ബുദ്ധി വേതാളാഭിധരാക്ഷസൻ
ഋഷിഗന്ധർവ്വദേവന്മാർ ചാരണന്മാരുമങ്ങിനെ
അവേതാളമെഴുംഘോര കാടകംവിട്ടൊഴിയ്ക്കുമേ
കാട്ടുതീവിട്ടൊഴിച്ചങ്ങു ചെൽവോരെപ്പാർത്തുകണ്ടുടൻ
അമർഷിമുനിശാർദ്ദൂലൻ വേതാളേന്ദ്രന്റെചാരനാ
ചാരേചരിപ്പോരു നിശാചരനേക്കണ്ടറിഞ്ഞവൻ
വൻമന്ത്രത്താൽപ്പാട്ടിലാക്കിവിളിച്ചിങ്ങിനെ ചൊല്ലിനാൻ ൫

വിശ്വാമിത്രൻ പറഞ്ഞു.

നിന്നെവിശ്വാമിത്രനാം ഞാൻ കാര്യത്തിന്നായ്വരുത്തിനേൻ
എൻപ്രിയംചെയ്കരക്ഷസ്സേ! നിനക്കെന്നാൽഗ്ഗുണംവരും

രാക്ഷസൻ പറഞ്ഞു.

വേതാളരാജദൂതൻ ഞാൻ രാക്ഷസൻ ദമനാഭിധൻ
മന്ത്രത്തിനാൽപ്പാട്ടിലാക്കി നീവിളിച്ചാൻജനേശ്വര!
വന്നേൻനിന്നരികത്തെന്താണൊന്നു ചെയ്യേണ്ടതിന്നുഞാൻ

വിശ്വാമിത്രൻ പറഞ്ഞു.

കോസലന്മാക്കധിപതി ഹരിശ്ചന്ദ്രൻപുകഴ്ന്നവൻ
ഈക്കാട്ടിലുണ്ടായവനെകൊല്ലുവാനായ് ശ്രമിയ്ക്കെടോ!

രാക്ഷസൻ പറഞ്ഞു.

അല്പകാൎയ്യമിതിന്നിഞാൻ യതിശ്രേഷ്ഠമുനീശ്വര!
അമന്നനെക്കൊന്നതിന്നാം നീകണ്ടുകൊണ്ടുനില്ലുവേ.

കൌശികൻ പറഞ്ഞു.

നിനക്കസാദ്ധ്യൻ യുദ്ധത്തിലാനൃപൻധുന്ധുമാരണൻ
വന്മായപൂണ്ടുപായത്താൽ നയവാക്കുകളാലുമേ
ധുന്ധുവൊത്താമന്നവനെ വഞ്ചിച്ചിട്ടുനിശാചര!
വേതാളരാജഗേഹത്തിലെത്തിക്കു ഞാനയച്ചനീ
അവദ്ധ്യൻപോരിൽ വാനോൎക്കുമവൻ കൊല്ലുംമഹീശനേ.

സൂതൻ പറഞ്ഞു.

എന്നുവിശ്വാമിത്രനോതിക്കേട്ടേറെറാതീട്ടു രാക്ഷസൻ
തപസ്വിവേഷംപൂണ്ടിട്ടുരാജാവിൻപാൎശ്വമെത്തിനാൻ

ഋഷികൾ പറഞ്ഞു.

ഉണ്ടല്ലബലരിപ്പാരിൽ വേതാളങ്ങളസംഖ്യമേ
ഈയൊരുത്തൻ വാനവൎക്കുംവദ്ധ്യനല്ലാത്തതെന്തുവാൻ
വരംകൊണ്ടോതപംകൊണ്ടോ പൂൎവ്വതമ്മാതിരിബ്ബലം
ഞങ്ങൾക്കീസ്സംശയം തീൎക്കു രോമഹൎഷണനന്ദന!

സൂതൻ പറഞ്ഞു.

ബൃഹന്തൻ മാണിഭദ്രൻ താൻ ചിത്രകേതു കലാധരൻ
ഇവരല്ലോകുബേരന്റെ വമ്പേറും പടനായകർ
കലാധരൻ തപംകൊണ്ടുതോഷിപ്പിച്ചബ്ജയോനിയെ
വീണ്ടുംകുമ്പിട്ടുയാചിച്ചു മുററും ലോകൎക്കവദ്ധ്യത
ബ്രഹ്മാവായവനോടോതീ സത്യമാരിലിരിപ്പതോ
അയാളൊഴിച്ചഖിലരാം ലോകൎക്കും നീയവദ്ധ്യനാം.
എന്നോതിമറയേദ്ദേവൻ വരംകൊണ്ടുമദിച്ചവൻ
കലാധരൻധിക്കരിച്ചുവമ്പെഴും കുംഭയോനിയേ
വേതാളമാകുംനീയെന്നായ് ശപിച്ചാനവനേമുനി
അശ്ശാപത്താൽ ജ്ഞാനമററുഘോരരൂപമിയന്നവൻ
പീഡിപ്പിച്ചിതുദുൎബ്ബുദ്ധി താപസബ്രാഹ്മണേന്ദ്രരേ
അവനേവെല്ലുവാൻ യത്നിച്ചിട്ടുമായിലദേവകൾ.

കാലിയ്ക്കൊട്ടുവടക്കായി നാലുയോജനവീതിയിൽ
കൊടുങ്കാട്ടിൽചെന്നു മന്നിലങ്ങെത്തുന്നമനുഷ്യരെ

ബാധിച്ചുരാക്ഷസരുമൊത്താവേതാളാധിപൻ ബലി
സംവത്സകാര്യനായിട്ടാക്കാനനത്തിങ്കൽ മേവിനാൻ

വേതാളരക്ഷോഭൂതങ്ങളുണ്ടവൻ കീഴിലെപ്പൊഴും
അക്കാടിനന്നുതൊട്ടൊത്തുവേതാളവനമെന്നുപേർ.

കൂട്ടരൊത്താവനത്തിങ്കൽ സ്സഞ്ചിരയ്ക്കും മഹീപതി
പൈദാഹം പൂണ്ടുഴന്നെത്തിയൊരു വൃക്ഷച്ചുവട്ടിലായ്

അപ്പോൾമന്നവനോടോതിനക്ഷത്രൻ ക്രൂരവാക്കുകൾ:—

നക്ഷത്രൻ പറഞ്ഞു.

മുനിയ്ക്കുള്ളകടം തീർക്കുംപോലെയെന്നെച്ചതിച്ചുനീ
ഈക്കൊട്ടങ്കാട്ടിലെത്തിച്ചു ബാലനെന്നാസ്ഥയെന്നിയേ ൨൭
പിശാചക്കായ് ബ്ബലികൊടുത്തിഷ്ടംപോലെസബാന്ധവൻ
പോകാൻ നിനപ്പതോദുഷ്ട! പോകൊല്ലിവിടെനിന്നിനി
ഉടൻകടംതരുരാജൻ! പോട്ടേഗൃഹത്തിൽ ഞാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഭൃഗുവംശത്തിലുണ്ടായിശ്രുതിശാസ്ത്രംപഠിയ്ക്കിലും
പിഴച്ചെന്തേദുഷ്ടബുദ്ധിനിനക്കിങ്ങിനെ തോന്നുവാൻ

മുന്നാൾപൊറുക്കുകകടം തരാം ഞാനതിനപ്പുറം
ധനംവാങ്ങിദ്വിജവടോ ഗൃഹംഗമിച്ചിടാം

ദൂതൻ പറഞ്ഞു.

എന്നായാളെ സ്സമ്മതിപ്പിച്ചെഴുന്നേററനശാനപിതൻ
തെക്കനോക്കിപ്പുറപ്പെട്ടാനാവനംവഴി വിപ്രരേ!

അതിന്നിടയ്ക്കുഗാധേയനയച്ചുള്ളൊരു രാക്ഷസൻ
കണ്ടുവഴിയ്ക്കുപോകുന്നസൂര്യ്യഭാസ്സാം നരേന്ദ്രനേ ൩൦

വേതാളരാജന്റെചാരൻ ദമന പിശിതാശനൻ
മഹർഷിവേഷം പൂണ്ടിട്ടുമായാവി ജനവഞ്ചകൻ

വഴിയിൽപ്പുൽ വിരിപ്പിന്മേലിരിപ്പോൻ കണ്ണടച്ചവൻ
ചലൻധ്യാനം പൂണ്ടവണ്ണമിരുന്നുമുന്നിൽ നിശ്ചലൻ

വഴിപോകുംഹരിശ്ചന്ദ്രൻ വഴിമദ്ധ്യെതപസ്വിയെ
ചീരകൃഷ്ണാജിനം പൂണ്ടുശുഭ്രയജ്ഞോപവീതനെ
മഞ്ഞജ്ജടാഭാരമേന്തി കണ്കളല്പമടച്ചുമെ
കയ്യിൽച്ചിന്മുദ്രകാണിച്ചു ചലിയാപ്പടികണ്ടുതേ
ശ്രീമാനവന്റെമുമ്പെത്തി മുവ്വരൊത്തുവണങ്ങിയും
പ്രാൎത്ഥിച്ചുകൊണ്ടാൻ രാജൎഷിനേരോൎത്താദ്ധ്യാനിയോടവൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഈ വൻകാട്ടിൽത്തനിച്ചങ്ങേക്കാണ്മിതെൻ ഭാഗ്യവൈഭവാൽ
ബ്രഹ്മൻ! തപോമൂൎത്തിയായിട്ടഗസ്ത്യനുടെമാതിരി
നിൻകാഴ്ചയാലെയോഗീന്ദ്ര! ശുദ്ധനായ്ഞാൻ സബാന്ധവൻ
ത്രികാലജ്ഞന്മാർകൾ നിങ്ങൾ ഞങ്ങൾ ദാഹിച്ചുവന്നവർ
കുടിപ്പാൻവെള്ളമെങ്ങുണ്ടുകനിഞ്ഞതരുളേണമേ.

സൂതൻപറഞ്ഞു.

കുറച്ചുകണ്മിഴിച്ചിട്ടാച്ചതിയ്യുന്ന രാക്ഷസൻ
മുനിവേഷത്തിൽ നൃപനേനോക്കിക്കണ്ടോതിയിങ്ങിനെ

ദമനൻ പറഞ്ഞു.

സിദ്ധൻ ഞാൻ ദമനൻ ധ്യാനിച്ചാത്മാവാത്മാവിലങ്ങിനെ
സൌമ്യ! വൎഷ്ഷേനേറെനാളായ് ചൊൽകങ്ങാരെങ്ങുപോവതും

ഹരിശ്ചന്ദ്രൻ പറഞ്ഞു.

സൂൎയ്യവംശത്തിലുണ്ടായോൻ ത്രിശങ്കുവിനുനന്ദനൻ
ഹരിശ്ചന്ദ്രാഖ്യയുടയോൻ കോസലാധീശനായഞാൻ
വിശ്വാമിത്രനൂഴിനൽകിച്ചുററുന്നേനീത്തപോവനേ
ഇവളെൻഭാൎയ്യയാം ബ്രഹ്മൻ! പ്രിയനെൻപുത്രനാണിവൻ
ധീമാനാകുംകൌശികന്നുകടംനൽകേണ്ടതുണ്ടുഞാൻ
അവൻവിട്ടോൻശിഷ്യനെന്റെകൂടെയിദ്വിജനന്ദനൻ
ശരിയ്ക്കിതൊക്കെയും നിന്നോടോതിനേൻ മുനിപുംഗവ!

ദമനൻ പറഞ്ഞു

അറിവേൻനിന്റെവൃത്താന്തമിതുഞാൻ ജ്ഞാനദൃഷ്ടിയാൽ
നിന്നഭിപ്രായമറിവാൻ നൃപ! ചോദിച്ചതാണുഞാൻ

സ്വരാജ്യംപുല്ലുപോലെകിഞ്ഞ്വാഹമന്നേതുമന്നവൻ
ബന്ധുവൊത്തുവനംപോകും ദുഷ്കരം ചെയ്തിരിപ്പുനീ
ധന്യൻനീമാന്യനീയൻ നീ നിമ്മട്ടാംനിൻ പ്രവൃത്തിയാൽ
സന്തോഷിച്ചേൻ നരവ്യാഘ്ര! വാക്കാൽ ശ്രേയസ്സു നൽകുവേൻ ൭൩
ഇവിടുന്നഞ്ചുഗവ്യൂതിദൂരം നിഴതിരകാണിച്ചായ്
വൻപേരാൽമരമൊന്നുണ്ട പിളിപ്പാട്ടുയരത്തൊടും
നോക്കുകാണാമെങ്ങുനിന്നും മഴക്കാറുകനക്കിടുന
സ്വാദുള്ളനീർ നിറഞ്ഞ തുണ്ടക്കലൊരുപത്മിനി
ഹംസകാരണ്ഡവം ചിന്നിടശ്ശോഭിപ്പുത്തമമൊത്തഹോ.
അതിൻവക്കിൽപ്പൂത്തുകാച്ചുവള്ളിച്ചുറ്റുംമരങ്ങളും
പെരുത്തുനില്പുണ്ടക്കാംശ്രു മറയ്ക്കുന്നവമന്നവ!
അങ്ങുണ്ടുസംവർത്തകനെന്നുഗ്രതപാംസിദ്ധനായകൻ
തപംചെയ്യുന്നുധർമ്മിഷ്ഠൻ ലോകാനുഗ്രഹതൽപ്പരൻ
ഇതുതന്നെഭവാനങ്ങുചെൽവാൻ വഴിമഹാമതേ!
വേഗംചെല്ലിവരൊന്നിച്ചു ദിവ്യപ്പൊയ്കജലത്തിൽ നീ
കുളിച്ചുനൽനീർകുടിച്ചു പലകായ്കൾ കഴിച്ചുടൻ
സിദ്ധേന്ദ്രനെക്കാണുകെന്നു ബന്ധുയുക്തൻ യശോനിധേ!
നേടുംവൻഭദ്രവും ചൊന്നേൻ പിന്നെ നാടിതുകനിഞ്ഞുഞാൻ
രാജൻ!കിട്ടില്ലമറ്റൊന്നുംവെള്ളമാതല്ലകായ്കളോ.

സൂതൻ പറഞ്ഞു.

നേർബുദ്ധികൊണ്ടവൻ ചൊന്നതൊക്കെയുംകൊണ്ടു കൊണ്ടവൻ
കാണിച്ചവഴിയേ കൂട്ടരൊത്തു പോയിടിനാൻ നൃപൻ
നരേന്ദ്രനേച്ചൊല്ലിവിട്ടുമുനീന്ദ്രപ്രിയകാംക്ഷയാൽ
മറഞ്ഞുരാക്ഷസൻ വിപ്രവേഷംവിട്ടു മുനീന്ദ്രരേ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
വേതാള വനപ്രവേശം മുപ്പത്തെട്ടാമദ്ധ്യായം സമാപ്തം.

---

## ൩൯-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

ഒട്ടേറെവഴിപോന്നക്ഷീണസ്സുകമിച്ചപ്പൊളായവൻ
വഴിയിൽ പ്പൊയ്കകാണാഞ്ഞു വീണ്ടും പോയിടിനാനുടൻ

മുള്ളൻമരക്കൊമ്പു വള്ളിയിവ ചുററിപ്പിണഞ്ഞുമേ
ഗുഹാഗർഭം ചിന്നിയേററം കണ്ടുംകുന്നുമെഴുന്നെടം
പിശാചഭൂതങ്ങൾതുള്ളി ച്ചോടിച്ച പുലിപാഞ്ഞുമേ
ഇരുട്ടടച്ചുകൊട്ടതാം കാടണഞ്ഞീടിനാൻ നൃപൻ
ഭയംവിട്ടുമുഖത്തോട്ടം ശ്രീമാനമിതവിക്രമൻ
മോഹനാസ്ത്രം കൌശികനന്നേരം വിട്ടിതുമന്നനിൽ

ജപിച്ചുതാമസം മന്ത്രമതിലുണ്ടായി കൂരിരുൾ
ദിക്കുംവിദിക്കമെന്നല്ല ഭൂമിയും വഴിപോലുമേ
അവർകണ്ടി[illegible]ഷികളെമുററം കൂരിരുൾമൂടലാം
കാണാതെയവരന്യോന്യം താന്താങ്ങളുടെ ദേഹവും
കൊട്ടങ്കാട്ടിൽ മയങ്ങീട്ടു നിന്നുപായിതതാതിടം
മഹാദേവനെയോർത്തിട്ടു ദേവരാജസമപ്രഭൻ
പാശായുധനെവെന്നുള്ളോ വാളെടുത്തുറയൂരിയും
കയ്യിൽപ്പിടിച്ചതിൻ ഭാസ്സാലിരുളററവഴിയ്യവൻ
ഉഗ്രരശ്മിയുദിച്ചെന്നപോലെയേററം വിളങ്ങിനാൻ
ശ്രീയ ണ്ടുചുററും പതിനാറടിപ്പാടിടച രിടം

പ്രകാശിപ്പിച്ചു തിങ്കൾക്കീർപോലെ മിന്നീ നൃപൻെറവാൾ
ഒന്നാംയാമം കഴിഞ്ഞിട്ടാരാത്രി പേരാലുമാമരം
നീലാദ്രിപോലെയുള്ളോന്നു കണ്ടണഞ്ഞു നൃകേസരി
അതിൻചാരേ പൊയ്കകണ്ടു താമരപ്പൂനിറഞ്ഞുമേ
കരയ്ക്കുകായ്കൾതൂങ്ങുന്ന മാമരങ്ങൾ നിരന്നുമേ
കുളിച്ചു നീർകുടിച്ചിട്ടു നൽസ്വാദുള്ള ഫലങ്ങളും
തിന്നൊട്ടുനേരംക്ഷീണംതീർത്താത്തിതിന്നവർ നാൽവരും
പ്രസന്നമുഖരായ് ഹൃഷ്ടരാലിൻ ചുവടിലെത്തിനാർ
കോസലേന്ദ്രനതിൻചാരത്തിലയാൽ മെത്തതീർത്തവൻ
പത്നീപുത്രദ്വിജസുതരൊന്നിച്ചതിന്മേലിരുന്നവൻ

രോഹിണീബുധഭൌമാദ്യനഭശ്ചരന്ദ്രാഭതേടിനാൻ
വലത്തുഭാഗം നക്ഷത്രനിടത്തരചനാപ്രിയ
രോഹിതാക്ഷൻ ബാലകനുമുറങ്ങീ മൂവ്വരും ക്രമാൽ
നട്ടക്കാണവരേക്കാത്തുകൊൾവാൻ കരുതിമന്നവൻ
കൂരിരുട്ടാണ്ടിട്ടുംമട്ടിൽ ദ്രികൊക്കെല്ലത്തുകണ്ടവൻ
വാളുമേന്തിട്ടുൾരാത്രിക്കുറങ്ങീടാതെ കൂടിനാൻ.

പേരാലിന്റെ കിഴക്കായിട്ട ചലം വിബുധാഭിധം
ആ രൌദ്രപേതാളവരൻ പാൎപ്പൊന്നാണു മുനീന്ദ്രരേ!
ആ ശൈലഗഹ്വരത്തിങ്കൽ നിന്നു വന്നാൻ ഭയങ്കരൻ
നൃത്തംവെയ്യും ഭൂതപ്രേതാളാശരന്മാരൊടൊത്തവൻ ൧൮
പേരാൽച്ചുവട്ടിൽ ച്ചെന്നെത്തീ മുൻപടിക്ക കളിക്കുവാൻ
കൂക്കിയാൎത്തുച്ചമാംമട്ടിലൊത്തുകൈകൊട്ടുമാറവർ
ഉണ്ടാക്കുമതിഘോഷത്താൽ കലുങ്ങിപ്പോയി മന്നിടം
പേടിച്ചു സിംഹവ്യാഘ്രാദിക്കൂട്ടം പാഞ്ഞോടിയെങ്ങുമേ
ഉണൎന്നു സംഭ്രമത്തോട്ട മേററിതായവർ മൂവ്വരും .
അവക്കാശപാസമേകിട്ട ചുററും കണ്ണിട്ടമന്നവൻ
മുമ്പിട്ടുകണ്ടു പേതാളഭൂതരാക്ഷസർ വന്നതായ്
ദംഷ്ട്രാകരാളമുഖരായ് ക്കാതുകൂൎത്തുഭയങ്കരർ
പനമരണ്ടോളമുച്ചത്തിൽ ത്തീക്കൊള്ളിക്കണ്ണെഴുന്നവർ
നാനായുധംകയ്യിലുള്ളോർ വായിൽത്തീകത്തിടുന്നവർ. ൧൯
സിംഹശാൎദ്ദൂലവക്ത്രന്മാർ വികടാംഗർ കൃശോദരർ
പ്രളയക്കാറൊച്ചയുള്ളോർ മൂക്കററോരാനമുക്കരും
നാഭിമുട്ടും നാക്കനീണ്ടോർ മുടിമഞ്ഞച്ചുയൎന്നവർ
ഒററക്കാൽ കണ്ണുമായുള്ളോർ മഴക്കാർനിറമാണ്ടവർ
മുററുമായവരെപ്പുല്ലാക്കീട്ടു വില്ലുകുലച്ചവൻ
ജപിച്ചമ്പുകളാലങ്ങു ശരജാലം ക്ഷണത്തിനാൽ
മുറിയാപ്പടിനിൎമ്മിച്ചിട്ടതിൽ ബ്രാഹ്മണപുത്രനേ
പത്നിയേയും പുത്രനേയുമാക്കി വാൾ വില്ലുമേന്തിയോൻ
മെയ് ച്ചുട്ടയിട്ടാവനാഴികെട്ടിച്ചാരത്തുടക്കവേ
മേഘഗംഭീരമാംവാക്കാലവരോടോതിമന്നവൻ:— ൨൦

ഹരിശ്ചന്ദ്രൻ പറഞ്ഞു.

അഴിച്ചുഴന്നൂഴിയിങ്കൽ ക്കാട്ടുപാറുംസജ്ജനങ്ങളേ
രാജാവായ് വെച്ചിരിപ്പോൻഞാൻ കൊൽവാനുംദുൎജ്ജനങ്ങളേ
വിശ്വാമിത്രച്ചൊൽപ്പടിക്ക മതികണ്ടകർ നിങ്ങളേ
കൊൽവാനിവിടെവന്നേൻഞാനെന്നുകാണ്മിൻനിശാടരേ!
അകണ്ടകംമുനിജനസ്ഥാനമാംമുന്നമീവനം
വിട്ടുമറെറാരിടംചെൽവിൻ ജീവിപ്പാനാഗ്രഹിക്കുകിൽ
എൻവാക്കുവകവെയ്ക്കാതെയൂക്കിൽപ്പോരിന്നൊരുങ്ങുകിൽ

കാലന്നൂർക്കേററുവേൻക്രൂരമ്പെയ്തു നിങ്ങളെയൊക്കെയും

സൂതൻ പറഞ്ഞു.

വികടച്ചിറിയായ്ച്ചൊന്നാർ നിരസിച്ചുന്നപോക്തിയെ
കൊല്ലുവിൻവിട്ടയയ്ക്കൊല്ലീ പ്രാകൃതാകാരമർത്ത്യനേ ൨൯
ബന്ധുക്കളൊത്തായിരമായ് നറുക്കിത്തിന്നുകൊണ്ടിടാം
എന്നുപേതാളാശരന്മാരാത്തു ശസ്ത്രമെടുത്തവർ
വളഞ്ഞിത്ചനേച്ചുററും കാർകളദ്രിയെയാംവിധം
അവൻകുലച്ചുവില്ലേന്തി ക്രുദ്ധൻ ഞാണൊലികൂട്ടിനാൻ.
പ്രളയക്കാർമുഴക്കത്തി ലാശ്ശബ്ദംകൊണ്ടുപാരിടം
കുലുങ്ങിയങ്ങുപേടിച്ചു വനദേവതയൊക്കെയും
ഉഴന്നേററംപകച്ചിട്ടു കണ്ണടച്ചു നിശാചരർ
ഒട്ടുനേരംമോഹമാണ്ടു പിന്നെബ്ബോധമിയന്നവർ
ക്രോധത്താൽക്കണ്ണുരുട്ടീട്ടുഭത്സിച്ചുംകൊണ്ടുമന്നനിൽ
വർഷിച്ചുശരവർഷങ്ങൾ ശൂലംവേൽവെൺമഴുക്കളും ൩൦
മുസൃണ്ഡിമുസലംകത്തിപട്ടസംഗദമുൽഗ്ഗരം
ഭിണ്ഡിപാലങ്ങളുംവിട്ടാരിടിത്തീപ്രഭയുള്ളവ
ആകാശംമൂടിവന്നെത്തു മിത്തിസ്സിൻ പ്രഭകണ്ടവൻ
വിട്ടുക്രൂരമ്പുകൾപെരുംവില്ലുവട്ടംപിടിച്ചവൻ
നറുക്കിശ്ശസ്ത്രവർഷങ്ങളറുത്തുഴിയിൽ വീഴ്ത്തിയും
തടവെന്ന്യേവില്ലിൽനിന്നുതൂകും പാമ്പൊക്കുമമ്പിനാൽ
അപ്പേതാളാശരരുടെ കൈത്തലംകൈകൾകണ്ഠവും
തുടകാലുംകടികളുമറുത്തു രാത്രിവിഷ്ടുവാൻ
തന്നെത്തനാൾമുമ്പുരേയും പാലിച്ചാശ്ശരജാലവും
ക്രൂരമ്പെയ്തവരേച്ചുട്ടു തീകാട്ടുകളെയാംവിധം ൩൧
ചത്തുവീണു പാരിലവർ കാൽകഴുത്തുംമുറിഞ്ഞവർ
ഉഗ്രക്കേറുംരാക്ഷസരതിൽച്ചിലപേർ മുസലായുധർ
ചൊടിച്ചുററിതുസിംഹത്തോടേല്ലുമാനകൾപോലവേ
ഗരുഡൻപാമ്പുകളെയാംപോലുടൻവാളെടുത്തവൻ
കുതിച്ചുക്കിൽച്ചെന്നടരിൽക്കണ്ടമാക്കിനുറുക്കിനാൻ
പതിനായിരം വാൾകൊണ്ടിരട്ടിച്ചാശുഗങ്ങളാൽ
കൊന്നൊട്ടുക്കി കോസലേശുനാപ്പേതാളനിശാടരേ
സംവർത്തകൻചൊടിച്ചപ്പോൾപ്പടനായകർ നാൽവരേ

സൂതൻ പറഞ്ഞു.

എന്നുചൊല്ലിപ്പലകയർതാൻവിട്ടമണികെട്ടിയും
വന്ധിച്ച ശൂലമുച്ചത്തിൽ ച്ചീറുമ്മാറു ചുഴററിയും
നൃപന്റെ നേർക്കൂക്കിൽ വിട്ട നീചത്തെന്നാൻ സുദുർമ്മത
കത്തുംതീജ്വാലപോലുള്ളാശ്ശൂലമെത്തുന്നകണ്ടുടൻ
അറെഴത്താണിയമ്പെയ്ത്താ ശ്രീമാനേഴായ് നുറുക്കിനാൻ
ശൂലംവീണതുകണ്ടിട്ടാപ്പേതാളൻ ക്രോധമാർന്നവൻ
ഇരിമ്പുപരിഘം വാളുപടാംഗം പിന്നെമുൽഗ്ഗരം
ഭൃത്യവിൻനാവൊത്തവൻവേട്കനത്തഗദതോമരം
ഇവരെയഴൊപ്പമെ വിട്ടാനസ്ത്രഞ്ചമ്പുകളാലുടൻ
ഒപ്പംമുറിച്ചാശ്ശസ്ത്രങ്ങൾ മന്നിൽവീഴ്ത്തി മഹീപതി
വേതാള മസ്ത്രമില്ലാഞ്ഞു കാട്ടിൽനിന്നിലും മരങ്ങളെ ൧൯
പറിച്ചുടൻ പലതരമൊപ്പം വർഷിച്ചു വിപ്രരേ!
വാനടച്ചുഗ്രമായൂക്കിലെത്തുമാ വൃക്ഷവൃഷ്ടിയേ
ഒപ്പംനൂറായിരംകോടി വജ്രക്രൂരശരങ്ങളേ
വില്ലിൽനിന്നുവലിച്ചെയ്തു നുറുക്കിക്കൊടിതായവൻ
ചൊടിച്ചുടൻ പാറകളേശ്ശൈലശൃംഗങ്ങളേയുമേ
അടത്തെത്തുത്തായവനിലെറിഞ്ഞാനുഗ്രമാത്തവൻ
രൌദ്രമന്ത്രം ചെത്തശല്യജ്വാലത്താലവയൊക്കയും
വിണ്ണോർനോക്കിക്കൊണ്ടുകയങ്ങു ബലവാൻ പൊടിയാക്കിനാൻ
തോയപ്പോരാലീനൃപനെ വെൽവാനാകാഞ്ഞവനൂടൻ
ബലൻ മായയെടുത്തുകൊണ്ടംബരത്തിൽ മറഞ്ഞുതേ ൨൦
മായാബലമെടുത്തോരാപ്പേതാളം മറവായമേൽ
അമ്പസംഖ്യം ഹരിശ്ചന്ദ്രനാകാശത്തേക്കയച്ചുതേ
അമ്മറഞ്ഞോരു വേതാളരാജനേല്ലാതെയമ്പുകൾ
ലുബ്ധനിൽച്ചെന്നർത്ഥികൾപോലൊഴിഞ്ഞു പാഴിലാമ്പടി.
മായയാൽ മറവായ്പ്പാപി മുസലം കൂടമുൽഗ്ഗരം
ഇവവർഷിച്ചിതെല്ലാടം മോഹം മഴകണക്കിനേ
അവന്റെ മായകണ്ടിട്ടു കൂസൽകൂടാതെ മന്നവൻ
രൌദ്രാസ്ത്രത്താൽശ്ശത്രുവിന്റെ ശസ്ത്രവൃഷ്ടിമുടിച്ചുതേ
ഉടനായവൻവിട്ട ശിലാവർഷമുണ്ടായിതപ്പൊഴേ
പൊടിയാക്കി ശിലാവൃഷ്ടി വായവ്യാസ്ത്രത്തിനാൽനൃപൻ ൨൧

അവനായത്തുനോക്കിക്കണ്ടാത്ത കാർപോലെയുൽക്കടം
വാനോരക്കൊക്കെപ്പേടിയാക്കി ദുഷ്ടൻ വമ്പിച്ചകാർകളേ
മിന്നൽപ്പിണർകളോടൊപ്പമിടിവെട്ടിബ്ഭയങ്കരം
വീഴ്പ്പിടാനിടകൂടാതാക്കാർകൾ വന്മഴപെയ്യുതേ
സാധ്വിയാകും ചന്ദ്രമതിയപ്പോൾ ഗൌരിയെ വാഴ്ത്തിനാൾ
പേടിച്ചുമകനേപ്പുൽകി ബ്ഭയാൽ ബ്ഭർത്തൃജയത്തിനായ്
വന്മായകണ്ടു കോപിച്ചു. കണ്ണുരുട്ടിമിഴിച്ചവൻ
സൌരാസ്ത്രത്തേ പ്രയോഗിച്ചാനതിൽ മായയൊഴിഞ്ഞുപോയ്
വേതാളമുടനേ വേറേ മായകൈക്കൊണ്ടു ദുർമ്മതി
വർഷിച്ചു വാനിൽനിന്നപ്പോൾ ദിവ്യാസ്ത്രമറിയും നൃപൻ ൰൭
പിളന്നുകൊണ്ടാൻ വജ്രാസ്ത്രങ്കൊണ്ടതൊക്കെത്തകർത്തുപോയ്
ഉടനുണ്ടായി വൻഘോഷം വാനിൽനിന്നു വരുന്നവ
പിശാചഭൂതവേതാള ദൈത്യരോടൊത്ത രാക്ഷസർ
ശസ്ത്രവർഷംശിലാവൃക്ഷജാലവും വിട്ടിട്ടും പടി
നടുങ്ങിപ്പോയ് ദേവസിദ്ധചാരണന്മാർ മുനീന്ദ്രരും
ഐന്ദ്രാസ്ത്രംകൊണ്ടായവരേ ബ്ഭസ്മമാക്കി പുകഴ്‌ന്നവൻ
ഉടൻവേതാളസംസൃഷ്ടമഹാഹീന്ദ്രകദംബകം
നാനാഫണാഢ്യമത്യുഗ്രവിഷംവന്നെത്തിയെങ്ങുമേ
ദിക്കടച്ചെത്തിയാഗ്നേയാസ്ത്രങ്കൊണ്ടതുലവീര്യവാൻ ൰൮
വിപ്രേന്ദ്രരേ! നശിപ്പിച്ചാനതും തീന്നു നിരുദ്യമം
മായയൊക്കെത്തീന്നുപോയ വേതാളം ചിന്തയാണ്ടുപോയ്
വിജ്ഞാനാസ്ത്രങ്കൊണ്ടുകോപാൽ ക്രൂരന്റെ മറപോക്കിനാൻ
മറവുംപോയൊരളവിൽക്കൂററൻ മന്നിലണഞ്ഞവൻ
രാജാവിനെക്കൈചുരുട്ടിക്കൊല്ലുവാനോങ്ങിയെത്തിനാൻ
അതിൽക്കൂസാതെയശനിപ്രഭല്ലഗണങ്ങളാൽ
സംവർത്തകൻതന്നുടയ മാർ പിളന്നീടിനാൻ നൃപൻ
അനിവാര്യോഗ്രബാണൌഘം നിനയാതെ തടുത്തവൻ
ഘോരരൂപമെടുത്തിട്ടു പേടിപ്പിച്ചു നരേന്ദ്രനേ
വെറുംബാണങ്ങളാൽ വദ്ധ്യനല്ലീയാളെന്നറിഞ്ഞുടൻ ൰൯
വില്ലിൽത്തൊടുത്തുഗ്രബാണം ബ്രഹ്മാസ്ത്രത്തോടുചേർത്തവൻ
വിട്ടുവ്യോമംപത്തുദിക്കും ഗ്രസിയ്ക്കും പടിയാശ്ശരം
വേതാളത്തെച്ചുട്ടു ശുഷ്കവൃക്ഷത്തെത്തീക്കണക്കിനേ

മഹാസ്ത്രംകൊണ്ടുചെന്തിട്ടാക്രൂരദേഹം വെടിഞ്ഞവൻ
ദിവ്യമാലാംബരം ചാർത്തിദ്ദിവ്യരൂപൻ കലാധരൻ

ദിവ്യംവിമാനംകയറി ബ്ഭാസ്സാൽദ്ദിക്കുവിളക്കുവോൻ
എന്നെക്കയറ്റീരാജൻ! നീ യക്ഷൻ ഞാനെന്നു മന്നനേ

തന്റെമുൻകഥകേൾപ്പിച്ചു പൂജിച്ചായക്ഷനായകൻ
വിസ്മയിച്ചരചൻനോക്കി കാണ്കവേ വാനുകേറിനാൻ

ആലോകകണ്ടകക്രൂര വേതാളത്തെവധിക്കവേ ൫൭
മന്നനോടോതി വാനോർകൾ ചാരണാദ്ധ്യർവിമാനഗർ

തെളിഞ്ഞു ഞങ്ങളിതിനാൽ ഹരിശ്ചന്ദ്ര! ദയാനിധേ!
കൊന്നല്ലോ സർവ്വലോകക്ഷ മവദ്ധ്യനിവനെബ്ഭവാൻ

സ്വസ്തിയേൽക്കു നന്മവരുമെന്നോതിപ്പോയി ദേവകൾ
ഹതരാക്ഷസവേതാളം കണ്ടു നിഷ്കണ്ടകംവനം

ഹരിശ്ചന്ദ്രനെയാശിസ്സു നൽകിവാഴ്ത്തീ മഹർഷികൾ
പ്രകാശപ്പെട്ടിതാകാശം പ്രകാശിച്ചിതുദിക്കുകൾ

ഇന്ദ്രൻ വൃത്രനെയാംപോലാവ്വേതാളത്തെ വധിച്ചവൻ
മുനിപ്രവരർ പൂജിച്ചോൻ വീണ്ടുമെത്തീകിടപ്പിടം

വിജയമൊടുഹതാരിയായിഹർഷാൽ ൫൮
നിജപതിയെപ്പുത കണ്ടുരാജകന്യാ
അതിദൃഢപരിരംഭണാൽ നിരസ്ത-
പ്രതിഭടശസ്ത്രനിപാതപീഡനാക്കി

കഴിച്ചുരാവാത്തരുവിൻചുവട്ടിൽ
പ്രഭാതമാമ്പോൾ നൃപപുത്രിയോടും
സലോഹിതാക്ഷൻ ദ്വിജസൂനുവൊന്നി-
ച്ചുവൻപുറപ്പെട്ടിതുതെക്കുനോക്കി.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
സംവർത്തകവേതാളമോക്ഷണം മുപ്പത്തൊമ്പതാമദ്ധ്യായംസമാപ്തം.

---

# ൪൦-ാം അദ്ധ്യായം.

സൂതൻപറഞ്ഞു.

കാട്ടിൽവൻവഴിപോകുന്ന വഴിക്കാധാൎമ്മികൻനൃപൻ
നേരംപുലൎന്നുകണ്ടിട്ടു ഭാൎയ്യയോടോതിയിങ്ങിനേ:—

ഹരിശ്ചന്ദ്രൻ പറഞ്ഞു.

സന്ധ്യാരക്തപ്പട്ടുതൊട്ട് കിഴക്കൻദിക്കുകാങ്കനീ
ഇപ്പോഴുദിച്ചോരാദിത്യക്കുങ്കുമപ്പൊട്ടണിഞ്ഞിതാ

ഭാനിലക്കൻ കേറിയാറേ സന്ധ്യാരാഗംലയിച്ചുപോയ്
ജ്ഞാനമുള്ളിൽകേറിയാറേ വിഷയേ രാഗമാംപടി.

മുററുമേപത്മിനികളെമെല്ലെത്തൊട്ടുകരങ്ങളാൽ
ഉണൎത്തുന്നു നാരികളെക്കാമിപോലെ ദിവാകരൻ

താമരപ്പൂത്തേൻകുടിച്ചു മത്താൽത്തുള്ളുന്ന വണ്ടുകൾ
പുത്തൻപ്രഭുത്വം നേടീട്ടു നാടർമൎത്ത്യർകണക്കിനേ

പഴേക്കൂട്ടുകൾ വിട്ടിട്ടു ശാരികാശുകസാരസർ
ചെൽവുമാവുകളിൽപ്പിച്ചക്കാർ കൊട്ടപ്പോരിലാംവിധം

നിന്നെക്കണ്ടിട്ടു പേടിച്ചു മാൻകൾമാൻകണ്ണി! മുററുമേ
ഓടുന്നുണ്ടെൻറ വിൽകണ്ടു പേടികൊണ്ടെന്നകൈതവാൽ

കൂകൽനിൎത്തീക്കുയിലുകൾ നാണംകൊണ്ടിട്ടുകേവലം
കളഭാഷിണിയാംനിന്നെ ക്കണ്ടൊളിച്ചുമരങ്ങളിൽ

കൊഴിഞ്ഞപൂക്കൾകാങ്കൎക്കരശ്മിയേററിട്ടണക്കമായ്
എന്മനംഗാധിപുത്രൻെറ തേജസ്സാൽ വാടിയോണമേ

കടന്നുപോന്നുകാടെല്ലാമുച്ചയായ്ദിവാകരൻ
കാശിനാട്ടുണ്ടുകാണുന്നു സാധ്വി! നാനാജനാകുലം

ഒട്ടുകാണുന്നുണ്ടുദൂരെ പ്പുണ്യവാരാണസീപുരി
അദ്ധ്യാത്മവിദ്യയോഗസ്ഥബ്രഹ്മമെന്നപോലെ മേ

സൂതൻപറഞ്ഞു.

ധൎമ്മാത്മാവാച്ചന്ദ്രമതിയൊത്തേവംചൊല്ലിവിപ്രരേ!
എത്തിമരച്ചോട്ടിലുഗ്രവെയിലേററുതളൎന്നവൻ

പുരംശ്രമംകെടാൻ വൃക്ഷനിഴൽപ്പാട്ടിലിരിക്കവേ
നക്ഷത്രൻ നൃപനോടോതീ ശ്രാന്തിയുള്ളിൽവളൎന്നവൻ

നക്ഷത്രൻപറഞ്ഞു.

തടിച്ചുരുണ്ടഴകിൽ നൽപ്പൊന്നിൻകാന്തികലൎന്നമേ
മുന്നംമിന്നിയൊരെൻദേഹം കഷ്ടംനിൻപിമ്പുഴന്നിതാ

കട്ടംവെയിലിനാൽച്ചുട്ടുകൊടുങ്കാട്ടിൽചരിക്കവേ
വിരൂപമായ്മലിനമായ് മെലിഞ്ഞനിലയായിതെ

തൈർനെയ്പാൽ പരിപ്പേവം തേൻശൎക്കരകലൎന്നമേ
ചോർക്കൂട്ടാൻകൂട്ടിയില്ലാത്താർവട്ടം നാൾതോറുമുണ്ടുഞാൻ

ഇന്നുകാട്ടിൽക്കായ്കനികളേററംദുൎല്ലഭമായവ
വിശന്നുഴന്നുവല്ലാഞ്ഞു തിന്നുകെന്നായിവന്നതേ

കടുത്തവെയിലേററിട്ടു നഖംപൊള്ളുന്നമണ്ണിൽഞാൻ
മെല്ലെപ്പോരുമ്പോൾ വേഗംവായെന്നുഭത്സിച്ചുകൊണ്ടുനീ

തോളിൽത്തന്നുണ്ണിയേക്കേററിമുമ്പിട്ടോടുന്നുനിത്യവും
എങ്ങുനിന്നോ തയിച്ചോറും നീ നേടീട്ടുപഴങ്ങളും

നാൾതോറുമുണ്ണിയേയൂട്ടുന്നു മൂഢ! ഞാനറിയാപ്പടി
എന്തുകാട്ടും ബാലനാംഞാൻ പ്രാണനെക്കാത്തുകൊള്ളുവാൻ

തെരങ്ങിച്ചിലതുണ്ടാക്കി താനേ ക്ഷീണിച്ചതിന്നിതാ
നിർദ്ദയൻ ബ്രാഹ്മണദ്വിട്ടാം നിൻപിമ്പെത്തുകയാണുഞാൻ

നിൻദുൎവൃത്തം ഗ്രഹിക്കാതെ ശുദ്ധാത്മാവെന്റെ ദേശികൻ
മഹീപതേ! നിന്റെകൂടെ വിട്ടതാണെന്നെ നിശ്ചയം

ഈക്കാലത്തിന്നിടയ്ക്കന്യമാനരെ പ്രീതരാക്കിഞാൻ
ഭൂരിവിദ്യാപ്രസംഗത്താൽ നേടിയേനേമഹാധനം

സൎവ്വസമ്പത്തുമിനിക്കേകുമെൻപ്രഭാവജ്ഞരാം നൃപർ
കൃതഘ്നൻ നിയ്യൊരാൾമാത്രം പാരിൽ നിർഘൃണനായവൻ

എന്നച്ഛനമ്മമാരെന്നെ വിട്ടൊഴിച്ചൊട്ടുനേരവും
ഗ്രഹത്തിങ്കൽസ്സുഖംവാഴില്ലിപ്പോൾ ഞാനെത്തിടായ്കയാൽ

അവരെന്തുനിലയ്ക്കായെന്നറിയുന്നതുമില്ലഞാൻ
ഇനിയ്ക്കില്ലാ തെച്ചുകളി വിദ്യയൊക്കെമറന്നുപോയ്

ഇഷ്ടന്മാരൊത്തു സല്ലാപം ഗുരുശുശ്രൂഷയെന്നതും
എല്ലാമില്ലാതയായ്നിന്റെ കൂടെക്കൂടീട്ടു നിർദ്ദയ!

നീ ഭാൎയ്യയും മകനുമായ്മിനുത്ത തളിർമെത്തയിൽ
കിടന്നുരാത്രികീടങ്ങൾ കടിക്കുന്ന കാട്ടിലായ്

എന്നെ മുള്ളുകളും ചിന്നിപ്പൊടികൂടുന്ന മണ്ണിലായ്
കിടത്തിമിണ്ടാതിരിയെന്നെന്നും നിന്ദിക്കയല്ലയോ
പേതാളത്തെക്കൊന്നു ഞാനെന്നൊന്നും വേണ്ടാമദംനൃപ!
നീഹേതുമാത്രം നിയതചിത്തനായീടുമെന്നുടെ
മന്ത്രവീര്യംകൊണ്ടുകാത്തു പടയൊത്താട്ടരാസഭൻ
നിൻഭാര്യയേച്ചുട്ടതില്ലെൻതുരിതുഷ്ടൻദവാനലൻ
എന്മാഹാത്മ്യം നീയറിയില്ലതേ നിന്ദിപ്പതെന്നെനീ
കൃതഘ്നനാംനിൻപിമ്പോടി വിശന്നീടുന്നിനിയ്ക്കിനി
അരുണ്ടിപ്പോൾച്ചോറുതരാൻ കാണ്മൂ ഗ്രാമമടുത്തിതാ
ചോറിന്നങ്ങോട്ടു ചെൽവാനും തോന്നുന്നില്ലാമനസ്സിൽമേ
ഞാൻപോയാൽ നീ നിശ്ചയമായോടിപ്പോവാൻതുടങ്ങിടും

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ചപലൻ നീ മൃഷാമൂർത്തി ചിഹ്നത്താൽ മാത്രമന്തണൻ
സത്സമ്മതനമല്ലാഞാൻ നിസ്സ്വായ് മിണ്ടില്ലടോവടോ
വരുന്നുണ്ടൊരു ഭൂദേവനിദ്ദേഹം ഗ്രാമവാസിയാം
ഇവനെക്കൊണ്ടുചോറങ്ങയ്ക്കേകികിയ്ക്കാം ദ്വിജനന്ദന! ൩൯

സൂതൻപറഞ്ഞു.

എന്നായാളേസ്സമാധാനിപ്പിച്ചെത്തത്തേറവുമന്നവൻ
കുമ്പിട്ടുചൊല്ലിനാൻ ഗ്രാമാൽ വരുംബ്രാഹ്മണനോടുടൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഏററംവിശന്നുഴന്നോനീ ബ്രാഹ്മണക്കുട്ടി ഹേദ്വിജ!
ഇനിയ്ക്കുവേണ്ടീട്ടിയ്യാൾക്കു കൊണ്ടുവന്നന്നമേകുക.

സൂതൻ പറഞ്ഞു.

അട്ടേ;യെന്നായ് ഗൃഹത്തിൽപ്പോയ്ച്ചോറെടുത്താമഹീസുരൻ
നക്ഷത്രന്നായ്ച്ചോർകൊടുത്തു വിപ്രരേ! രാജപുത്രനും
അവർചോറുണ്ടുതൃപ്തിപ്പെട്ടുവിശാന്തികമെത്തിനാർ
ഭാര്യയൊത്തുഫലംമാത്രം ഭക്ഷിച്ചിട്ടുപുകഴ്ന്നവൻ
ഒട്ടുനേരം വിശ്രമിച്ചിട്ടന്തിക്കാസ്സത്യസംഗരൻ
യാത്രയ്ക്കുന്നിനൃപൻ കാശിയ്ക്കായിപ്പോയീസബാന്ധവൻ ൪൦
ആ രാത്രിവഴിയിൽപ്പാർത്തുപിറേറന്നാളിൽകൃതാഹ്നികൻ
പൂങ്കാവുകളെയും കണ്ടു പലഗ്രാമങ്ങളേയുമേ

ധനധാന്യങ്ങളും വാച്ചു ചാതുൎവ്വൎണ്ണ്യങ്ങളൊത്തുമേ
ഗോകുലങ്ങൾ നിറഞ്ഞുള്ള നല്ലരാഷ്ട്രങ്ങൾ കണ്ടുമേ

ക്രമത്തിലായ്പ്പുരം കണ്ടാനുച്ചപ്രാകാരഗോപുരം
തൂൎയ്യഘോഷം വാച്ചതേററം സൌധമാലാമനോഹരം

കണ്ടുനൃപനതിൻ ചാരേ ലോകപാവനിയായഹോ
വാനോൎവാഴ്ത്തും ത്രിപഥഗയായീടും ദേവിഗംഗയേ

ശംഖുറച്ചുഞ്ചിടവിട്ടുന്നു ഭവപാശമഴിച്ചുമേ
അപ്രതൎക്ക്യഗുണം ചേൎന്നമലനൈൎമ്മൽശപ്തമാൎന്നുമേ ൨൫

അചിന്ത്യമഹിമാവൊത്തുമേവരും വാഴ്ത്തിടുംപടി
ഹിമാദ്രിജാതയായ്സ്സിദ്ധ ചാരണന്മാർഭജിച്ചുമേ

സ്മരിച്ചാൽമന്നിൽ മൎത്ത്യൎക്കു മഹാപാപങ്ങൾതീൎത്തുമേ
തൊട്ടാൽപ്പാപംതീൎത്തു മുങ്ങിക്കൊണ്ടാൽമോക്ഷംകൊടുത്തുമേ

തീരവൃക്ഷപ്പൂക്കൾ ചാൎത്തി ദാരിദ്ര്യവ്യാധിതീൎത്തുമേ
വിടൎന്നപത്മകൽഹാര കുമുദോല്പലമാൎന്നുമേ

തപംചെയ്യുംമാമുനീന്ദ്രരിരുവക്കത്തുപാൎത്തുമേ
ഹംസസാരസദാത്യൂഹ ചക്രവാകങ്ങൾ ചേൎന്നുമേ

ചിലേടംവൻതിരക്കൈകൾ കാട്ടിക്രീഡിച്ചിടുംപടി
താന്നുപൊങ്ങുമൊഴുക്കത്താൽച്ചിലേടംപൊങ്ങിടുംപടി ൩൦

ചിലേടമോ തിരയൊലിനിന്നു വൻനിദ്രയാംപടി
മീനാമപാമ്പുമുതലനിരയോടിട ചേൎന്നുമേ

നിൎമ്മലസ്വാദുനീരൊത്തുമനേകംജന്മരാശിയാൽ
നേടുംപുണ്യാൽക്കളിയ്ക്കാവോ നായിട്ടാദ്യന്തമെന്നിയേ

കാഴ്ചയാൽത്താൻജീവികൾക്ക സൎവ്വാഭീഷ്ടം കൊടുത്തുമേ
അഗ്ഗംഗയെ ഹരിശ്ചന്ദ്രൻ കണ്ടുകുമ്പിട്ടുകൂട്ടൊടും

നിനച്ചാനാത്മസാഫല്യം പ്രസന്നേന്ദ്രിയമാനസൻ.

സ്കാന്ദപുരാണേ ഹരിശ്ചന്ദ്രോപാഖ്യാനേ
കാശിഗംഗാദൎശനം നാലാമദ്ധ്യായം സമാപ്തം.

---

## ൪൧-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

മന്ദാകിനീതടത്തിൽച്ചെന്നതിമ്മഹിമ കീൎത്തിമാൻ
ഭാൎയ്യയോടായവൎക്കുള്ളം ഹ്ലാദിയ്ക്കുംപടിചൊല്ലിനാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

വ്രതംനേടുംബ്രാഹ്മണരെ ദേവി! കാണ്കിരുവക്കിലും
ഗംഗേ! തൊഴാംകാക്കകെന്നയെന്നുഘോഷിയ്ക്കയാംചിലർ

ഇറങ്ങിദിവ്യനദിയിൽ കുളിയ്ക്കുന്നു ചിലദ്വിജർ
കഴുത്തോളംവെള്ളമാണ്ടു ജപിച്ചു മലമർഷണം

ചിലർശുദ്ധാംബരംചാൎത്തി ബ്ഭസ്മംപൂശിയമെയ്യുമായ്
ത്രിപുണ്ഡ്രംനെററിയിൽച്ചാൎത്തി രുദ്രാക്ഷസ്രക്കണിഞ്ഞുമേ

ഗായത്രിയാംമഹാമന്ത്രം മഹാപാപനിവാരണം
ഉണ്ടുസംധ്യകഴിയ്ക്കുന്നു കിഴക്കെന്നോക്കിയും

പഞ്ചാക്ഷരംമഹാമന്ത്രം പഞ്ചപാതകനാശനം
ജപിച്ചുനിശ്ചലർചിലർ നില്പുനീററിലുദങ്മുഖർ

ഓത്തുചൊല്ലിക്കൊണ്ടുചിലർ കുമ്പിടുന്നുദിനേശനേ
നല്ലവസ്ത്രംചാൎത്തിമേലു മിട്ടുകമ്പിളിവാണവർ

പൊൻകുണ്ഡലംചാൎത്തി രത്നമോതിരംകൈക്കെഴുംചിലർ
വായിപ്പിതൎത്ഥവുംചൊല്ലി ക്കാശീമാഹാത്മ്യമുത്തമം

ഭക്തിയൊക്കുംമനസ്സോടും കേൾക്കുന്നു വളരെദ്വിജർ
ചിലർചൊല്ലുന്നിതാമ്നായം മറെറാരുപനിഷത്തുമേ

ചിലർചീരാജിനംചാൎത്തി പ്പുലിത്തോലിലിരുന്നവർ
ജടക്കാർനിയതാഹാരർ തീവ്രവ്രതമെഴുന്നവർ

തപംചെയ്വൂമാമുനികളക്നിൽക്കണ്ണുവെച്ചവർ
ആത്മാവാൽപ്പരമാത്മാവാമജൻവിശേശനീശനേ

ധ്യാനിയ്ക്കുന്നുപരാനന്ദമേന്നുമുള്ളിൽമുനീശ്വരർ
ചിലർകയ്യിൽക്കിണ്ടിയുമായ് ക്കാവിവസ്ത്രമുടുത്തവർ

പഠിച്ചീടുന്നുവേദാന്തമിസ്സന്ന്യാസികൾനിൎമ്മലർ
കൌപീനംമാത്രമായ്ച്ചാൎത്തി ബ്രഹ്മഭാവമണഞ്ഞുമേ.

അവധൂതർകളായന്യർ ചരിപ്പൂസ്വൈരമീശ്വരർ
ദക്ഷിണാഢ്യമഖങ്ങൊണ്ടു യജിപ്പൂ ചിലരീശനേ
മന്ത്രജ്ഞർത്വിക്ജനംചേർന്നു ദീക്ഷിച്ചുഗൃഹമേധികൾ
ശ്രോത്രിയബ്രാഹ്മണർക്കായി ദാനംനൽകുന്നുമററുപേർ

ഭക്തിയാലന്യർതർപ്പിപ്പൂ പിതൃദേവർഷിമാർകളെ
വിശ്വേശ്വര! വൃഷാരൂഢ! വിശാലാക്ഷ! മനോഹര!
എന്നേക്കാക്കെന്നുഘോഷിപ്പൂ ഭക്തിവായ്ക്കുംദ്വിജാതികൾ
ഇതാക്ഷത്രിയവൈശ്യന്മാർ മുങ്ങിഗ്ഗംഗയിൽവിപ്രരേ
തർപ്പിയ്ക്കുന്നുധനങ്ങൊണ്ടു നമിയ്ക്കുന്നുവിനീതരായ്
ദിവ്യാംഭസ്സിൽക്കുളിച്ചിട്ടു ദേവസ്ത്രീസമകാന്തികൾ
ദിവ്യവാരിനിറച്ചുള്ള പൊന്നുംകുടമെടുത്തവർ
വിചിത്രഭൂഷാംബരമാർഗ്ഗേഹം പൂകുന്നുനാരികൾ

ഈഗ്ഗംഗയുടെമാഹാത്മ്യം പറഞ്ഞീടാൻവരാനനേ!
വ്യാഴവുംശക്തനാവീലെന്നുമട്ടുള്ളോരെന്തുചൊൽവതും
അറിഞ്ഞുമറിയാതേയുമിവിടെദ്ദിവ്യവാരിയിൽ
മുന്നുമുങ്ങുംമർത്ത്യനെല്ലാപ്പാപവുംവിട്ടൊഴിച്ചുടൻ
ദിവ്യദേഹംപൂണ്ടുലസത്സ്വർഗ്ഗമെത്തുമസംശയം
ഭൂതപ്രേതപിശാചങ്ങൾ പശുക്കൾമൃഗപക്ഷികൾ
കൃമികീടാദിജന്തുക്കൾ മററുംഭൂമിയിലുള്ളവ
ദിവ്യാംബുസ്പർശമാത്രത്താൽ മന്നിലീമെയ് വെടിഞ്ഞുടൻ
ജ്ഞാനമാർന്നാശുമറെറത്തും വിണ്ണിൽമാനുഷരോതണോ
എന്തിന്നേറെക്കഥിയ്ക്കുന്നു ചുരുക്കിപ്പറയുന്നുഞാൻ
ഗോഘ്നൻകള്ളൻകൃതഘ്നൻതാൻ ഭ്രൂണഘ്നൻഗുരുതല്പഗൻ
വിശ്വാസഘാതകൻമർത്ത്യൻ മാതാപിതൃവിനിന്ദകൻ
മിത്രഘ്നൻകൾക്കുടിയ്ക്കുന്നോൻ നാസ്തികൻബ്രഹ്മഘാതകൻ
ശരണാപന്നത്യാഗിയെന്നീപ്പന്തിരണ്ടാൾവരാനനേ!
അതിപാതകിമാരിങ്ങീ വിമലോദകഗംഗയിൽ
ഒരിയ്ക്കൽമുങ്ങിയാൽതന്നെ പാപമൊട്ടുക്കനീങ്ങിയും
സ്വർഗ്ഗലോകത്തിലെത്തീടുമിതിലും ചിത്രമെന്തുവാൻ
ഈഗ്ഗംഗാംഭസ്സുകൊണ്ടിട്ടു ചെയ്യുകിൽപ്പിതൃതർപ്പണം

അവന്റെവംശ്യരശേഷം പൂണ്ടുടൻമുൻപിതൃക്കളും
ദിവ്യദേഹംപൂണ്ടുകൊണ്ടു ദേവലോകത്തിലെത്തിടും

സൂതൻ പറഞ്ഞു.

എന്നുമന്നൻചന്ദ്രമതിയോടുചൊല്ലിമഹാശയൻ
ഇറങ്ങീട്ടിഹ നദിയിൽമുങ്ങിശ്ശുഭ്രാംബരാവൃതൻ ൩൮

ഗായത്രീജപവുംചെയ്തു കൂപ്പിദ്ദേവൻദിനേശനെ
പഞ്ചാക്ഷരംജപിച്ചുള്ളിൽ ധ്യാനിച്ചുവിശ്വനാഥനെ
കല്യാണിചന്ദ്രമതിയും കുളിച്ചുപുതുവസ്ത്രയായ്

ലോകർവന്ദിപ്പൊരാജ്യേഷ്ഠ ഹിമവൽപുത്രിഗംഗയെ
വണങ്ങിവിധിയാംവണ്ണം പ്രാർത്ഥിച്ചുഭൂസുരേന്ദ്രരേ!

ചന്ദ്രമതി പറഞ്ഞു.

നിഗമനുതചരിത്രേ നിത്യസൗഭാഗ്യദേ ശ്രീ
നിഗമഹരജടാഗ്രാൽ നീണ്ടെഴുംലോകതായേ!
അഘതൃണശിഖിരേഖേ! സ്വാശ്രിതസാർദ്രവല്ലീ!
ഭഗവതിസുരപൂജ്യേ! ഭക്തിയാൽനിന്നെയോർപ്പേൻ

നരപശുമൃഗമുഖ്യംജന്തുവർഗ്ഗംപരംനിൻ
ശുചിജലമതിൽമുങ്ങി പ്രാകൃതംമെയ്വെടിഞ്ഞും
ശിവപദമണയുന്നു ശൂലവുംമൂന്നുകണ്ണും
ജടയിൽമതിയുമൊപ്പം നീയുമായ്ഭദ്രതുല്യം ൩൯

അതിനിന്നെശ്ശരണംപൂണ്ടേനിതാഞാൻസുരദീർഗ്ഘികേ!
എന്നിൽഗ്ഗംഗേ!പ്രസാദിയ്ക്ക ഭക്തിയിൽബ്ഭക്തവത്സലേ

ഉടൻതെളിഞ്ഞാസ്വർഗ്ഗംഗ നൃപാംഗനയൊടോതിനാൾ
വരംവരിക്കുസുശ്രോണി! തരാംവാഞ്ഛിച്ചതിന്നുഞാൻ

ചന്ദ്രമതി പറഞ്ഞു

എന്നിൽപ്രസാദിച്ചെന്നാകിൽദ്ദേവി!ശൈലേന്ദ്രകന്യകേ
പ്രസിദ്ധനാമെൻപതിയ്ക്കു തൻപദംകിട്ടിടുംവരെ

മന്നിലാരുംഹരിശ്ചന്ദ്രരാജാവെന്നിവനേയുമേ
എന്നേയുംചന്ദ്രമതിയെന്നറിഞ്ഞീടൊല്ലൊരിയ്ക്കലും

സൂതൻ പറഞ്ഞു.

എന്നാലങ്ങിനെയെന്നോതിഗ്ഗംഗപോയിമഹാനദി
സാദ്ധ്വിയാളുംവരംവാങ്ങി ബ്ഭർത്താവിൻപാർശ്വമെത്തിനാൾ ൪൦

വലംവെച്ച ന്തണന്മാരെയൊക്കെക്കണ്ടിട്ടു വീണ്ടുമേ
ശ്രീമാൻമദ്ധ്യാഹ്നനേരത്തു മണികർണ്ണികഗംഗയിൽ

അന്നത്തതിൽക്കളിച്ചിട്ടു കർമ്മംചെയ്തമഹീപതി
പ്രസന്നചിത്തനായിട്ടു പിന്നെബ്‌ഭാര്യയോടോതിനാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

മുക്തിസ്ഥാനമിതാപുണ്യം മുക്തിമണ്ഡപമങ്ങിനേ
ഇങ്ങുപാർപ്പൂ മുക്തവാസർമുനിമാർശിവയോഗികൾ

ഈക്ഷേത്രത്തിലിരിപ്പോരു ജനമൊക്കെശ്ശിവോപമർ
ശിവരൂപംപൂണ്ടൊട്ടുക്കം ശിവലോകത്തിലെത്തുമേ

ആബാലവൃദ്ധമിങ്ങുള്ള നാലുജാതിമഹാജനം
ആഹാരവ്യവഹാരങ്ങൾ വിഹാരംഭാരസംഗമം

പ്രയാണംശയനംസ്വപ്നം പ്രസംഗംകലഹംപരം
എന്നെല്ലാററിലുമബ്ജാക്ഷി! വിശ്വനാഥ! മഹേശ്വര!

എന്നരയ്ക്കുന്നതുകേൾപ്പൂ! വിശ്വനാഥന്റെ വൈഭവാൽ
ചിത്രോദ്യാനഗണംകാൺകദേവി! ചൈത്രരഥോപമം

തമ്മിൽപ്പക്ഷികൾനിർവ്വൈരം വിശേഷശ്ശ്യാനതൃപ്തരായ്
സ്പഷ്ടമിങ്ങുനടിതാചൊൽവൂ ശിവനാമംമനോഹരം

നിർഭയംവിശ്വനാഥന്റെ പ്രസാദംകണ്ടിടുന്നവർ
ആനന്ദാശ്രുവൊടുംനിൽപ്പൂ നിശ്ചലങ്ങൾമൃഗങ്ങളും

ഭസ്മംമെയ്യിൽപ്പൂശിനല്ല രുദ്രാക്ഷംകെട്ടിയങ്ങിനേ
നദീതടത്തിങ്ങിറങ്ങി നീർകുടിച്ചുഗജങ്ങളും

വിശേഷശനെന്നതിൽക്കാരം സ്പഷ്ടംചെയ്വൂപലേതരം
കാൺകപൊന്നിൻകോട്ടചൂഴ്ന്നോരുവാരാണസീപുരി

ഹർമ്മ്യപ്രാകാരങ്ങൾതിങ്ങിയുച്ചഗോപുരമെത്തുമേ
കൈലാസശൃംഗങ്ങൾപോലെ മുഖ്യഗേഹങ്ങൾചേർന്നുമേ

അനേകവസ്തുനിറയു മങ്ങാടിത്തെരുവൊത്തുമേ
നന്മണ്ഡപങ്ങളണിയെ വൻപാതകൾതിരിഞ്ഞുമേ

ഇതാതിര്യക്കുകൾകിളി കപോതംമയിലെന്നിവ
പ്രാസാദഗോപുരാട്ടാള വളഭീസ്ഥങ്ങളായ്‌സ്സുഖം

ഹരോംനമശ്ശിവായേതി ചൊല്ലിയാനന്ദമാർന്നവർ
ഭൈരവൻതന്നാജ്ഞയെന്ന്യേ ബ്രഹ്മാദിസുരർപോലുമേ

ഈക്ഷേത്രത്തിലണഞ്ഞീടാനാവില്ലാഹരിണേക്ഷണേ!
യമദൂതന്മാൎക്കിവിടെ വരുന്നകഥയെന്തുവാൻ

സൂതൻ പറഞ്ഞു.

എന്നുരച്ചിട്ടുധൎമ്മിഷ്ഠൻ രാജമാൎഗ്ഗത്തെനോക്കിയോൻ
വിശ്വനാഥക്ഷേത്രമതിൽക്കടന്നുതൊഴുതങ്ങിനേ

ഗോപുരംകണ്ടുകുമ്പിട്ടുൾപ്പുക്കു കൂട്ടരൊടൊത്തവൻ
ഭക്തികൊണ്ടുംതെളിഞ്ഞങ്ങു ഭൈരവന്നുവണങ്ങിയും

ആക്ഷേത്രപാലേശ്വരനെ തോഷിപ്പിച്ചുംസ്തവങ്ങളാൽ
ഒന്നാംമതിൽകടന്നോതീ പത്നിയോടാത്രിശങ്കുജൻ: —

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഇങ്ങുലിംഗംപ്രതിഷ്ഠിച്ചു പൂജിച്ചിട്ടുജനാൎദ്ദനൻ

ലോകരക്ഷാധികാരത്തെ ച്ചക്രത്തോടൊത്തുനേടിനാൻ
ശംഭുയജ്ഞംചെയ്തിവിടെസ്രഷ്ടൃത്വംനേടിപത്മജൻ

തൻതൻപേരുള്ളലിംഗത്തെ പ്രതിഷ്ഠിച്ചൎച്ചചെയ്തുമേ
ഇന്ദ്രാദ്യരെട്ടുദേവാഢ്യർ ദിക്പാലനിലനേടിനാർ

ഇങ്ങത്രികശ്യപൻകണ്വൻ നാരദൎഷിമൃകണ്ഡുജൻ
ദധീചിട്ടുഗ്രദുൎവ്വാസാവഗസ്ത്യൻ വൻതപോനിധി

സനൽക്കുമാരൻഭഗവാൻ മററുംമാമുനിപുംഗവർ
ലിംഗംപ്രതിഷ്ഠിച്ചുതൻതൻ പേരാൽപ്രത്യേകമങ്ങിനെ

വിധിക്കുപൂജിച്ചുദയാനിധിയാം വിശ്വനാഥനേ
ഏവരുംതൽപ്രസാദത്താൽ മഹത്വംനേടിഭാമിനി!

സൂതൻ പറഞ്ഞു.

ഈവണ്ണംഭാൎയ്യയേധീമാൻ കാണിച്ചുമുനിമുഖ്യരേ!
കണ്ടുകൂട്ടരൊടൊത്തങ്ങു വിഷ്ണുസ്ഥാനംമഹത്തരം

അങ്ങുസേവിച്ചുഭഗവാൻ ശാശ്വതൻവിഷ്ണുദേവനെ
ബ്രഹ്മസ്ഥാനത്തിലുംചെന്നു ശക്രസ്ഥാനത്തിലുംശരി

വരുണന്റെകുബേരന്റെ വായുവഗ്ന്യൎക്കരുടേയുമേ
ഭൃഗ്വംഗിരസ്സത്രികടെ യമന്റെഗ്ഗുരുവിന്റെയും

മററുംമുനീന്ദ്രരുടെയും ക്രമാൽവാനോരുടേയുമേ
ദിവ്യസ്ഥാനങ്ങൾകണ്ടെത്തി വീരഭദ്രാലയത്തിലും
ഗണേശനേക്കുപ്പിമററു ഗണനായകരേയുമേ
ഡിണ്ഡിവിഘ്നേശ്വരസ്ഥാന മണഞ്ഞിതുമഹീപതി.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
മണികർണ്ണികാസ്നാനം വിശ്വനാഥക്ഷേത്രപ്രവേശം
നാല്പത്തൊന്നാമദ്ധ്യായം സമാപ്തം.

---

## ൪൨-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

അതിൽക്കണ്ടു ജഗദ്വന്ദ്യൻ സൂര്യായുതസമാഭനെ
അചിന്ത്യമഹിമാവുള്ളോരന്തരായ വിനാശിയെ
ബ്രഹ്മവിഷ്ണ്വാദ്യസനക മുഖ്യയോഗിഗണാർച്ച്യനേ
സ്തുതിച്ചുകൊണ്ടാൻ ഭൂപാലൻ ദേവൻ ഡുണ്ഡിഗണേശനേ
തൊഴാം പറന്നുശാന്തന്നു വേധസ്സിന്നുഗണേശനും
വിശ്വനാഥതനൂജന്നു വിശ്വംതീർത്തമഹാനിതാ
വാഞ്ഛിതാർത്ഥപ്രദ! സ്വാമി! പ്രണതാർത്തിപ്രഭഞ്ജന!
പരമാത്മൻ! കാക്കകെന്നെ പ്രമഥാദ്ധ്യക്ഷ! കൈതൊഴാം
എന്നായ് പുകഴ്ത്തിക്കുമ്പിട്ടാബ്രഹ്മനാരായണാദികൾ
സ്ഥാപിച്ച ലിംഗങ്ങളവരവർതൻ പേരെഴുന്നവ
കുമ്പിട്ടിട്ടു ഹരിശ്ചന്ദ്രൻ ചെന്നുവിശേശ്വസന്നിധൌ
നന്ദീശന്നങ്ങുവന്ദിച്ചിട്ടകംപൂകീട്ടതീന്ദ്രിയം
ജ്യോതിർമ്മയം മഹാലിംഗം സ്വയംഭൂവായ്ച്ചിരന്തനം
അനേകാദിത്യസങ്കാശമാമ്നായങ്ങൾക്കഗോചരം
പരാൽപരതൻ നിത്യജഗൽഗുരുവാം വിശ്വനാഥനേ
അവ്യയൻ ശിവനെക്കണ്ടു ചിന്മയൻ മോക്ഷദായിയേ
ആനന്ദാശ്രുകലർന്നുള്ള കൺകൾകൊണ്ടു നിരന്തരം
നോക്കിക്കൊണ്ടു ഹരിശ്ചന്ദ്രൻ വൻഭക്തിവശനായിനാൻ
തലയ്ക്കുകൈക്കൂപ്പിനിന്നു മെയ്യിൽപ്പുളകമാണ്ടവൻ
ചെയ്തുദണ്ഡനമസ്കാരം സാഷ്ടാംഗം നൂറുവട്ടമേ.
ദിവ്യനാനാസ്തുതികളാൽ സ്തുതിച്ചുപരമേശനേ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

തൊഴാംവിശ്വം ചമച്ചോനെ! വിശ്വംകാക്കുംപിനാകിയെ!
തൊഴാംവിശ്വംമുടിപ്പോനെ! വിശ്വേശ്വര! തൊഴാംതൊഴാം
പരാൽപ്പരന്നുശാന്തന്നു പരാത്മഗുരുവിന്നുമേ
ഭക്താപദ്രോഗഹരന്നു ഭക്തിഗമ്യന്നിതാതൊഴാം
യോഗന്നുയോഗിഗമ്യന്നു യോഗധ്യേയന്നുശംഭുവേ
ആദിമധ്യാന്തശൂന്യന്നു തൊഴാംപശുപതിയ്ക്കുമേ
ചിദാനന്ദസ്വരൂപന്നു സോമാർക്കാഗ്നീക്ഷണന്നുമേ
സ്വേച്ഛാഗൃഹീതരൂപന്നു സർവ്വജ്ഞന്നിതാകൈതൊഴാം
മൃത്യുഞ്ജയന്നുരുദ്രന്നു ശൂലധൃക്കായ് മുക്തിദന്നുമേ
മൃഡേന്ദുഖണ്ഡചൂഡന്നു മഹാദേവന്നിതാതൊഴാം
അനന്തശക്തിയുക്തന്നു ദുരന്തഭവഭിത്തിനും
അനന്തസുഖദായിയ്ക്കു മുക്കണ്ണന്നുതൊഴാംതൊഴാം
സംസാരക്കടലാണ്ടെന്നെശംഭോ! കാക്കക! നിന്തുനീ
ഇനിയ്ക്കെന്നും നിൻപദാബ്ജയുഗ്മത്തിൽ ഭക്തിനില്ക്കണം

സൂതൻ പറഞ്ഞു.

എന്നുപത്നിയൊടൊന്നിച്ചു മന്നൻവിശ്വേശദേവനെ
സ്തുതിച്ചിട്ടുവലംവെച്ചു താൻകൃതാർത്ഥമനസ്സോടും
കൂട്ടരൊത്തുവിശാലാക്ഷീ ദേവീഗേഹംഗമിച്ചുടൻ
കണ്ടുകൊണ്ടാൻമഹീപാലൻ വിശ്വനാഥന്റെഭാര്യയെ
സ്തുതിപ്പോർക്കും നമിപ്പോർക്കുമോർപ്പോർക്കും കാമദാത്രിയെ
കോടിത്തിങ്കൾകാന്തിയുള്ള ജഗന്മംഗളഗാത്രിയെ ൨൦
മഹാപാപം മുടിപ്പോളെയാനന്ദ സുഖദോഗ്ധ്രിയെ
ദിവ്യഭൂഷാംബരംചാർത്തും ജഗന്മാതാവു ഗൌരിയെ
മനോന്മയിയെവന്ദിച്ചു വാഴ്ത്തിസ്തോത്രംമഹാഭുജൻ
കനിഞ്ഞെന്നെക്കാക്കകെന്നു കുമ്പിട്ടാൻകൂപ്പുമംബയെ
സ്തുതിച്ചിതൗശീനരിയാബ്ഭവാനീജഗദംബയെ.

ചന്ദ്രമതി പറഞ്ഞു

അക്ഷീണകാരുണ്യകടാക്ഷമല്പം
പദാബ്ജദാസ്യം പെടുമെന്നിലേററി
കാക്കുവിശാലാക്ഷി! പുരാതനോക്തി-
സ്തുതപ്രഭാവേ! ഗതിവേറെയില്ലാ.

സൂതൻ പറഞ്ഞു.

എന്നുവാഴ്ത്തിപ്പാൎവ്വതിയെ ക്കാന്തനൊത്തന്തണേന്ദ്രരേ!
വീണ്ടുംകുമ്പിട്ടു ശിവദയത്താൽഗ്ഗൃഹംവിട്ടിറങ്ങിനാൻ
ഷൺമുഖൻറഗ്ഗൃഹംപുക്കു വാഴ്ത്തിക്കൂപ്പിക്കുമാരനേ
ചണ്ഡേശ്വരാനുജ്ഞവാങ്ങിച്ചെയ്തുപഞ്ചാക്ഷരംജപം
നന്ദിയേക്കുമ്പിട്ടുപാലൻ കാലഭൈരവനേയുമേ
ഗോപുരംവഴിപോന്നിട്ടു ഗൃഹസ്ഥനൊരുവന്നുടെ
മുററത്തെത്തീട്ടിരുവരും രാജദംപതിമാരവർ
ഇരുന്നുസ്വസ്ഥരായ്പ്പുത്ര നക്ഷത്രകരൊടൊത്തവർ
അരാത്രിയവിടെപ്പാൎത്തു ഗംഗാംഭസ്സിൽപ്പുലൎച്ചയിൽ
കുളിച്ചുത്തരചൻ പിന്നെ രാജമാൎഗ്ഗത്തിലെത്തിനാൻ
അട്ടാലത്തറയിൽച്ചെന്നിട്ടിരുന്നു മൂവ്വരൊത്തവൻ
വന്നുള്ളകൌശികനുടെ ശിഷ്യൻ നക്ഷത്രനപ്പൊഴേ
രോഷാവേശംപൂണ്ടു ചൊന്നാനാരാജാവോടുവിപ്രരേ!

നക്ഷത്രൻ പറഞ്ഞു.

മാസംതികഞ്ഞിതിന്നത്തെപ്പകൽകൊണ്ടുമഹീപതേ!
നിൻകാലാവധിയും തീൎന്നിതിനി നീയെന്തുചെയ്തിടും
ഇതുകാലംകൊണ്ടൊരൊററക്കാശ്ശും നേടിയതില്ലനീ
എൻദേശികനുള്ളകടം തരുമെങ്ങിനെചൊല്ലെടോ
നാളെക്കാലത്തുഞാൻ കൌശികാശ്രമം പൂകിടുംധ്രുവം
നിഷ്പ്രയത്നൻ നിരുദ്യോഗൻ നിശ്ചലൻ സ്വസ്ഥനായിനീ
മിണ്ടാതിരുപ്പുഭൂപാല! തൂണുപോലെനിരാകുലൻ
തല്ക്കടത്തിന്നു ധനമിനിമേൽഞാൻക്ഷമിച്ചിടാ
ധനമുള്ളോരിപ്പുരത്തിലേറെയുണ്ടു വണിക്കുകൾ
അഭിമാനംഗൎവ്വുരോഷമിവ ദൂരെക്കളഞ്ഞുനീ
ഇരക്കുകവരേപ്പോയ്ക്കണ്ടല്ലെങ്കിൽ നരനായക!
അവൎക്കു ദാസനായ്നിന്നു ധനംനേടുകവൈകൊലാ
അതല്ലെന്തുധനം നൽകുമവരെൻഗ്ഗുരുവിൻകടം
പനപ്രായംമുതലത്തു തരുവാൻവഴിയെന്തുവാൻ
ധനംതരേണ്ടുമിപ്പോൾനീ ശ്രമിച്ചാലും ശരിപ്പെടാ
ഇല്ലംകത്തുമ്പൊളാരാനും കിണർകുത്താൻ തുടങ്ങുമോ

അതിനാലൊക്കെവിട്ടെൻറയുപായംകേട്ടുകൊൾകനീ
കടംതീക്കാൻശക്തിയെനിക്കില്ലാ ഭോഷ്കുപറഞ്ഞുഞാൻ
ഞാൻ ഭോഷ്കുചൊൽവോനെന്നൊന്നു ചൊല്ലില്ലൊയ്യോൾക നീസുഖം·

ഹരിശ്ചന്ദ്രൻ പറഞ്ഞു.

മരിച്ചൊന്നാകിലുംഭോഷ്കു പറഞ്ഞീടുകയില്ലഞാൻ
എന്മട്ടമന്നോക്ക വിധികല്പിച്ചിട്ടില്ലിരക്കുവാൻ ൪൦
അസംബന്ധംചൊല്ലിയെന്നെക്കുത്തീടുന്നതെന്തെടോ വടോ!
യഥേഷ്ടം ചൊൽകനക്ഷത്ര! ക്ഷമിച്ചേൻ വിപ്രനാകയാൽ

നക്ഷത്രൻ പറഞ്ഞു.

എൻകടംതീർത്തിടാതെന്നെ ബ്ബലത്താൽ ബാലനെന്നുനീ
നിർഭയം നിരസിച്ചുകൊണ്ടല്ലേ നില്ക്കുന്നതിങ്ങിനേ
ഞാനോബാലൻ മുനിസുതൻ നീയുവക്ഷത്രിയൻബലി
ദുർവൃത്തദുർമ്മാർഗ്ഗി നിന്നെശ്ശിക്ഷിപ്പാൻ ശക്തനല്ലഞാൻ
വെയിലാംരാജമാർഗ്ഗത്തു ചെയ്യേൻ പ്രായോപവേശനം
സുഖംനീതറമേൽവാഴ്ക ഞാൻതടുത്തിട്ടുമന്നവ!

സൂതൻ പറഞ്ഞു.

എന്നോതി ബ്രാഹ്മണക്കുട്ടി വഴിമദ്ധ്യത്തിൽ വിപ്രരേ!
കൃഷ്ണാജിനം പിരിച്ചുണ്ടുചെയ്തു പ്രായോപവേശനം
ഞെരുങ്ങിയവനേക്കൊണ്ടുവിട്ടിട്ടാലത്തറയ്ക്കുമേൽ
താനേവെയിലെഴും രാജമാർഗ്ഗേനിന്നിതു മന്നവൻ
ചിന്തക്കടലിലാണ്ടേററം ധ്യാനിയ്ക്കും പ്രാണനാഥനേ
ഒററക്കാലാൽ നില്ക്കുവോനേപ്പാർത്തു ചന്ദ്രമതിപ്രിയ
ചൊന്നാളങ്ങരികിൽച്ചെന്നു നക്ഷത്രൻ കേട്ടുനില്ക്കവേ

ചന്ദ്രമതി പറഞ്ഞു.

ഇന്നുതന്നെകടംതീക്കകിവനല്ലെങ്കിലെൻപ്രിയ!
നാളെപ്പുലന്നാൽപ്പററീടുമനൃതം നിങ്കൽമന്നവ!
അറിവുള്ളോനിന്നു ഭാര്യാപുത്രപ്രാണങ്ങളേയുമേ
വിട്ടുംസത്യം കാട്ടിടേണം വൻകീർത്തിയ്ക്കാഗ്രഹിപ്പവൻ
ഈപ്പെണ്ണിനിൻപാട്ടിലായി നില്ക്കുമ്പോളെൻെറ വല്ലഭ!
വിചാരിയ്ക്കുന്നതെന്തിന്നീധർമ്മമാം വാക്കുകേൾക്കനീ
വ്യസനക്കടലിൽച്ചാടിക്കേഴും പതിയെയേവളോ

സ്വശക്തിയാൽക്കേററിടാത്ത പാപിയാംപത്നിമന്നവ!
ചത്താലുമവളെത്തിന്നാ മന്നിൽക്രവ്യാദജാതികൾ
എന്നാലുണ്ടീപ്പുരത്തിങ്കൽ വളരെധനികദ്വിജർ
ഗൃഹദാസിയുമായ് നില്ക്കാംതീവ്രവ്രതമെടുത്തിവൾ
ഇവളെവാങ്ങിവീട്ടേണം മുനിതൻകടമൊക്കെയും
എന്നിവണ്ണം കരാർചെയ്തിട്ടൊരുവേദജ്ഞവിപ്രനായ്
എന്നേവിററും കടംതീൎത്തുനൽകി ഗാധേയനായ്ധനം
സത്യപ്രതിജ്ഞനാവുനീ പെരുതാം കീൎത്തികിട്ടുമേ
പിന്നെധ്യാനിച്ചുള്ളുനിന്നിൽചേൎത്തു നിൻപരയായിഞാൻ
വിപ്രശുശ്രൂഷയുംചെയ്തു ദാസ്യവൃത്തിയെടുക്കുവൻ.

ഹരിശ്ചന്ദ്രൻ പറഞ്ഞു.

നീയെൻപകുതിമെയ് വേദവാക്യത്താലയിഭാമിനി
ഗതിനീ മതിനീലക്ഷ്മി ധൃതിനീ മുഖ്യകീൎത്തിയും
ഇനിക്കൎത്ഥം കാമവുംനീയാശ്രയിച്ചോരുധൎമ്മവും
നാനാക്രിയകളുംദേവി! ശ്രദ്ധപ്രജ്ഞശ്രുതിസ്മൃതി
തുഷ്ടിയും പുഷ്ടിയും മേധമതിയും മററുമൊക്കെനീ
സൎവ്വനാരീശ്രേഷ്ഠയാളെ മഹാരാജേന്ദ്രപുത്രിയെ
നിന്നെഞാൻവിറ്റന്യനുടെ ദാസിയാക്കുന്നതെങ്ങിനെ
ചാരുസൎവ്വാംഗി നീയെന്ന്യേവാഴുമെങ്ങിനെമാഴ്കിഞാൻ?

നക്ഷത്രൻ പറഞ്ഞു.

നിന്നെക്കാൾ ബുദ്ധിയുള്ളോളീസ്സാദ്ധ്വിനിൻപത്നിനിശ്ചയം
ഈബ്ബാലനാം വിപ്രസൂനു ബുദ്ധിമുട്ടുന്നിതേററവും
എന്നായ്ക്കനിഞ്ഞുധൎമ്മിഷ്ഠയിതോതി സത്യവാദിനി
നീനിൎഘൃണൻ ഭോഷ്കുചൊല്വോൻ ദുഷ്ടൻ ബ്രാഹ്മണവഞ്ചകൻ
തനിയേസമ്മതിച്ചോരിപ്പാട്ടിൽനില്ക്കുമൊരുത്തിയെ
മൂഢ! വിൽക്കാനുറയ്ക്കുന്നില്ലിനിയെന്തുണ്ടു കൌശലം
എൻകടംതീൎക്കുവാൻഭൂപ! പററില്ലെന്നെച്ചതിയ്ക്കുവാൻ.

സൂതൻപറഞ്ഞു

എന്നുരുക്ഷംദ്വിജക്കുട്ടിചൊല്ലാൽ പ്പീഡപ്പെട്ടുത്തിയോൻ
ശ്രീമാനയോദ്ധ്യാധിപതി തോത്രത്താലാനപോലവേ
ചെയ്യേണ്ടതറിയാതായിട്ടോൎത്തു ദേവരമേശനേ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ഭാൎയ്യാവിക്രയപ്രസംഗം നാല്പത്തിരണ്ടാമദ്ധ്യായം സമാപ്തം.

---

# ൧൩-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

കടമാംരാഷ്ട്രബാധിച്ചൊരാജചന്ദ്രൻ കഴിഞ്ഞവേ
ധീരധീയാം ചന്ദ്രമതിയാംഭൎത്താവോടിതോതിനാൾ

ചന്ദ്രമതി പറഞ്ഞു.

മൃഗംജലമിതെന്നോൎത്തു മൃഗതൃഷ്ണയിലാംവിധം
സംസാരത്തിൽസ്സുഖഭ്രാന്ത്യാ പാഞ്ഞെത്തല്ലുഴലരാം ജനം

ക്രോധനക്രം ചേൎന്നു ലോകമോഹവന്മീനിനങ്ങിയും
മാത്സൎയ്യഗ്രാഹമുൾപ്പെട്ട വിഷയത്തിരതള്ളിയും

എഴുംഭവാബ്ധിയിൽത്താഴുന്നവരെക്കേറുവാൻമതി
ശംഭുപാദാബ്ജത്തിലൊത്ത ഭക്തിയൊന്നീജ്ജനങ്ങളേ

ഇക്കാൎയ്യത്തിൽക്കേട്ടിരിപ്പു മുമ്പുണ്ടായ പഴങ്കഥ
അച്ഛന്റെഗേഹത്തിൽ മുനിശ്രേഷ്ഠൻചൊന്നതോതിടാം

പണ്ടുകാഞ്ചീപുരത്തിങ്കൽ സുഖം വാണൊരു ഭൂസുരൻ
വേദശാസ്ത്രാൎത്ഥതത്വജ്ഞൻ സൽക്കൎമ്മനിരതൻവശി

അവന്നുഭാൎയ്യശുശ്രൂഷ ചെയ്യും ഗുണവതിപ്രിയ
അവൻപുരാണാൎത്ഥമോൎത്തു തുച്ഛംവൈഷയികംസുഖം

എന്നുറപ്പായ്ചെയ്തുകൊണ്ടാനസിധാരാസമാവ്രതം
ഉഞ്ഛവൃത്തിതിലാൎമ്മറവും വന്നെത്തിന്നാഗ്രഹിക്കുമോ

അതൊക്കെ പ്രാണനായാലും നൽകുവേൻഞാൻ ശിവാൎപ്പണം
എന്നുറച്ചാദരിച്ചവൻകനകംധനമാഭരണങ്ങളും

വസ്ത്രങ്ങൾപൈക്കളുകളും കംബളങ്ങളുമങ്ങിനെ
പലധാന്യംപാത്രമിവ ചൊല്ലിക്കൊണ്ടു ശിവാൎപ്പണം

ദരിദ്രൎക്കേകിക്രമാൽ ശംഭുപാദാബ്ജാസക്തമാനസൻ
സുധൎമ്മനേകിവിപ്രക്കായ് സമ്പത്തൊക്കെപ്പതിയെന്നിയേ

അവന്റെ ധൎമ്മമറിവാൻ വൃദ്ധബ്രാഹ്മണരൂപനായ്
സ്വയമേശങ്കരൻചെന്നാൻധീമാൻ സൽകൃതിചെയ്തവൻ

അബ്ഭാൎയ്യയേപ്പത്നിയാകാനിനിക്കേകെന്നിരന്നതേ
ആവാമെന്നേകിയവളെയാചിച്ചബ്രാഹ്മണന്നുടൻ

അവന്റെപിന്നേപ്പോയ്ഭൎത്തൃശാസനംകേട്ടൊരാസ്സതി
അവ്വൃദ്ധനാഗ്ഗുണവതിയൊത്തുപോയ്ക്കണ്ടുബാന്ധവർ

സുശർമ്മനേശ്ശുകാരിച്ചു ഗദാപരിഘപാണികൾ
വൃഷഭനേത്തല്ലുവാൻചെന്നാരപ്പോളുള്ളംദപിജാകൃതി

ശിവൻ സുധർമ്മനോടോതീ ഭയലോലാക്ഷനാം വിധം
സുധർമ്മൻ! നിൻെറബന്ധുക്കളെന്നെത്തല്ലാൻവരുന്നിതാ

ഇവർതട്ടിക്കൊണ്ടുപോകുമീ നീതന്നൊരുഭാര്യയേ
ഞാനെന്തുകാട്ടുംകിഴവൻ ദേശംപാഞ്ഞെത്തുകെന്നുതാൻ

അതുകേട്ടുസുധർമ്മാവു ഭസ്മമേന്തിജ്ജനങ്ങളെ
ഭത്സിച്ചുകൊണ്ടുചന്ദ്രാർദ്ധചൂഡപാദാബ്ജമോർത്തവൻ

എറിഞ്ഞാനവരിൽബ്ഭസ്മംമന്ത്രച്ചൊല്ലിമഹാമതി
തീജ്വാലയേററതിന്മട്ട സർവ്വാംഗം ചുട്ടുപെട്ടവർ

ഹാഹായെന്നായ്ബ്ബാന്ധവന്മാർ ദിക്കെങ്ങും പാഞ്ഞുഭൂപതേ!
ആ മായാവൃഷഭനേസ്സാന്ത്വനംചെയ്തുകൂപ്പിസ്സുധർമ്മനും

സ്വഭാര്യപിന്നുടനേന്നാനെച്ചൊല്ലിവിട്ടിതു ധാർമ്മികൻ
ഒട്ടുദൂരംചെന്നവാറാമായാവൃഷഭൻമറഞ്ഞുപോയ്

കല്യാണിയവനേക്കാണാഞ്ഞില്ലത്തെത്തീട്ടുവീണ്ടുമേ
നടന്നപടിവൃഷഭൻെറ കഥ ഭർത്താവൊടോതിനാൾ

അതിഗ്രവിഘ്നമിവനുപററിയെന്നല്ല മൂത്തവൻ-
തീയ്യിൽച്ചാടിക്കൊൾവനെന്നു സുധർമ്മാവുള്ളിലോർത്തുതേ

അപ്പോൾദേവൻ കാളയേറിബ്ഭക്ത്യാ പാരംതെളിഞ്ഞവൻ
ഗൌരിയോടൊപ്പമാസ്വാമി വെളിവായ്വന്നവിപ്രനേ

ഭാര്യയൊന്നിച്ചുകൈലാസംനയിച്ചിതു ദയാനിധി
ചൊന്നേൻഗിരീശമാഹാത്മ്യമിതെല്ലാമങ്ങയോടുഞാൻ

അതിനാലഴൽവിട്ടങ്ങു ധർമ്മംതാനാശ്രയിക്കുക
ധർമ്മമേബലവാൻപാരിൽ നരക്കഗതിനൽകുവാൻ

ബലവാൻധർമ്മമതിലുമാപദ്ധർമ്മംമഹീപതേ!
സൂക്ഷ്മധർമ്മം ശ്രേഷ്ഠമെന്നാർ പുരാണത്തിൽ മനീഷികൾ

സൂക്ഷ്മധർമ്മാൽ പരംമുഖ്യപരധർമ്മം വിമുക്തിദം
സർവകർമ്മങ്ങളും വിട്ടു ശിവധ്യാനം നിരന്തരം

ശിവപാദങ്ങളിൽബ്ഭക്തിശിവപൂജശിവസ്തുതി
ശിവസങ്കീർത്തനം നിത്യം ദയസത്യം ദമം ക്ഷമാ

ഇവയെല്ലാംമഹാബാഹോ! പരധർമ്മോക്തലക്ഷണം
ധർമ്മാൽസ്വർഗ്ഗംനേടുമാപദ്ധർമ്മാൽ ബ്രഹ്മപദംബുധൻ

സൂക്ഷ്മധൎമ്മാൽ പരംജ്ഞാനം പരധൎമ്മാൽശിവാലയം
അളക്കാൻപണ്ടൊരുമഹീദേവപുത്രനുമന്നവ!

സപാധനംമുററുമേകീട്ടു ദേവലോകത്തിലെത്തിനാൻ
വിശന്നിരന്നഗരുഡന്നാത്മദേഹംകൊടുത്തുടൻ

ജീമൂതവാഹനൻമുന്നം ബ്രഹ്മലോകത്തിലെത്തിനാൻ
ദേവകൾക്കഹിതത്തിന്നുതൻമുതെല്ലുമദധീചിയും

പുല്ലുപോലെ കൊടുത്തിട്ടു ശിവലോകത്തിലെത്തിനാൻ
പരുന്തായ്‌വന്നൊരിന്ദ്രന്നായ് ശ്രീമാനെൻതമ്പിയാംശിബി

തന്മാംസമൊക്കെനൽകീട്ടു പെരുകും കീൎത്തിനേടിനാൻ
അതിനാൽമുനികാൎയ്യത്തിന്നായ്ത്തന്നെന്നെവിററുടൻ

കടംതീൎത്താൽപ്പെരുകീടുംശ്രേയസ്സേററീടുമേഭവാൻ
രാജാവേ!പ്രാജ്ഞനാമങ്ങയ്ക്കുപദേശിയ്ക്കുയല്ലഞാൻ

വമ്പെഴുംനിൻ ചിന്തയാണ്ട ബുധിയ്ക്കുണർവുനൽകയാം
ഭക്താനുകമ്പയാംഗൌരിയ്ക്കാരാധനകഴിച്ചിവൾ

ഇന്ദ്രാന്തികം ശചികണക്കെത്തുവേൻ നിന്നടുത്തുഞാൻ
ഈശ്ശരീരംമാത്രമെന്നെ വാങ്ങിച്ചാബ്രാഹ്മണന്നുടെ

ഗൃഹകൃത്യങ്ങളൊക്കെയും ചെയ്തുകൊണ്ടീടുമെൻപ്രഭോ!
നിൻപാട്ടിലുള്ളൊരിച്ചിത്തം നിങ്കൽത്താൻ നില്ക്കുമെപ്പൊഴും

അമൃതം ചന്ദ്രനിൽപ്പോലെ വീരാ! ധീമജ്ജനോത്തമ!
യത്നിയ്ക്കുകെന്നവില്ക്കാനായുടനാധിവെടിഞ്ഞുനീ

വിപ്രഷിഗാഥിജൻ ശിഷ്യനൊത്തു സിദ്ധാൎത്ഥനാകുമേ.

സൂതൻപറഞ്ഞു.

അഘടിതഘടനാപടുത്വമേന്തും
പടുഭയസംസൃതിയിൽ പരംഭവത്തിൽ
പ്രിയജനമൊഴികേട്ടറിഞ്ഞുപേരും
ശിഥിലപടപ്പടിവിട്ടൊഴിച്ചുഭൂപൻ

കരളിലധികധൈൎയ്യമാണ്ടുകയ്യാൽ
കരിപിടിയേപ്പടി കാന്തയേപ്പിടിച്ചും
വടുവൊടരുളിജീവനാഥയേഞാൻ
ദ്വിജനൊരുവന്നുമുറയ്ക്കുവിററിടാനിം

ബുധവര! കടമൊക്കെവീട്ടുവോനെ-
ന്നരുളിടവെക്കളൂർകൊണ്ടവിപ്രഭ്രവും

സ്വസുതനുമനുയാത്രയായ്നൃപൻ
ധരണിസുരത്തെരുവിൽക്കടന്നുകൂടി

നിരുപമമഹിമാവുചെയ്തയത്താം
നിജരമണീമണിയാളെവിററുകൊൾവാൻ
മുനിവരനതുകണ്ടിവൻമികച്ചെൻ-
പെരിയതപസ്സഹരിച്ചിതെന്നുറച്ചു.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ഭാൎയ്യാവിക്രയപ്രാരംഭം നാല്പത്തിമൂന്നാമദ്ധ്യായം സമാപ്തം

———— ൧ ————

## ൪൪-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

തട്ടുകവല്ലാദൈവത്തെ മനുഷ്യൎക്കുമുനീന്ദ്രരേ!
അദ്ദേവംപിടിപെട്ടല്ലോ മന്നൻവില്ക്കുന്നുഭാൎയ്യയേ

വരാനുള്ളതിതെന്നോൎത്തു കൈപിടിച്ചിട്ടുഭാൎയ്യയേ
ധീമാനച്ചത്തിലായ് ച്ചൊല്ലീവിപ്രന്മാർകേട്ടുനില്ക്കവേ:—

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഹേഹേ! വിപ്രശ്രേഷ്ഠർകളേ! വേദശാസ്ത്രവിദശധരേ!
കാശീക്ഷേത്രംവാഴ്കയാൽ നിങ്ങളൊക്കെശ്ശിവോപമർ

ഞാൻനിങ്ങളോടു കുമ്പിട്ടുചെററിതൊന്നുണ്ടുണൎത്തുവാൻ
അതൊക്കെസ്സാവധാനത്തിൽ കൃപയാൽനിങ്ങൾകേൾക്കുവിൻ

ധൎമ്മത്തിന്നും ബ്രാഹ്മണൎക്കും ദാസനായിട്ടുനില്പവൻ
കണ്ടകൻ ഞാനധൎമ്മത്തിന്നരികൾക്കും ധരിയ്ക്കുവിൻ

ഉണ്ടുമന്നിലൊരാൾ വമ്പൻതപോമൂൎത്തിമുനീശ്വരൻ
അവന്നുഞാൻ കടംവീട്ടാനുണ്ടേറെവളരെധനം

കയ്യൊക്കാൽനേടിയമുതൽ വാങ്ങില്ലാവ്രതിയാമവൻ
ഇരന്നുകൊള്ളുകില്ലൊട്ടും ഭോഷ്ക്കുചൊല്ലുകയില്ലഞാൻ

ഈപ്പേർകേട്ടനവദ്യാംഗിയാമെൻപത്നിയെവിററുടൻ
മുനീന്ദ്രൻറകടംമുററും വീട്ടുവാനായുറച്ചുഞാൻ

പാതിവ്രത്യപ്രഭാവംകൊണ്ടരുന്ധതികിടയ്ക്കിവൾ
ഇന്ദ്രാണിശചിയേപ്പോലെ രൂപസമ്പൽഗ്ഗുണാഢ്യയാൾ

ദുർല്ലക്ഷ്യലോകക്കീസ്സാധ്വീയക്കപ്രഭകണ്ടക്കിനേ
അടുത്തുകൂടാത്തോൾ തീവ്രവ്രതതീജ്വാലപോലവേ

ഗൃഹകൃത്യംമുററുമെന്നും ചെയ്യുംമടിവെടിഞ്ഞിവൾ
ഇവളേനിങ്ങളിലൊരാൾ വാങ്ങിത്തൻദാസിയാക്കിയും

മുനിയ്ക്കുള്ള കടദ്രവ്യം നൽകണംബോദ്ധ്യമെങ്കിലോ




സൂതൻ പറഞ്ഞു.

ഇതു കേട്ടവധൂബാലരൊത്തവിപ്രർപെരുത്തുപേർ
കൂട്ടമായ് വന്നത്ഭുതപ്പെട്ടവരും തമ്മിലോതിനാർ —

ബ്രാഹ്മണർ പറഞ്ഞു.

ആരീനടപ്പവൻ ശ്രീമാൻമത്തമാതംഗവിക്രമൻ
പെണ്ണിന്റെ കൈപിടിച്ചിട്ടു വില്ലേനെന്നുപുകഴ്ത്തുവോൻ
രോമജസ്സാലക്സദൃശൻടലാന്ദംഗജോപമൻ

ഗന്ധർവ്വനോവാനവനോമർത്ത്യനല്ലെന്നുകാൺമുനാം
വിശ്വനാഥൻ പോലിവനില്ലെങ്കിൽവിശാലാക്ഷിയായ്വരാം

ഈബാലൻസ്കന്ദനാം ഭക്തർനൊമ്മേ ശ്ലാഘനചെയ്യുവാൻ
മർത്ത്യരൂപംപൂണ്ടു പുരത്താശ്ചര്യനിലകാട്ടുവാൻ

നേരം‌പോക്കായ്മധുരയിൽ പ്ലോലിഞ്ഞെത്തിയതാംശിവൻ
അല്ലെങ്കിൽ ബഗവാൻ വിഷ്ണുവീവരാനനലക്ഷ്മിയാം

ഈബാലനോ്കാമനാവാം ശിവസേവയ്ക്കുവന്നിവർ
അതല്ലെങ്കിൽബ്രഹ്മനാവാമിവനീപ്പെണ്ണുവാണിയാം

സനൽകുമാരൻ ഭഗവാനായ്വരാമിക്കുമാരകൻ
ഇവർപക്ഷേ ശക്രനാവാമിസ്ത്രീയോശചിയായ്വരാം

ജയന്തനാവാമീബാലൻ സൂക്ഷ്മംകാണുന്നതില്ലനാം
ചന്ദ്രനാവാമിവനിവൾ രോഹിണീദേവിയായ്വരാം

ഈബാലൻബുധനായേക്കാം കുജനാവാംഭദ്രിജാത്മജൻ
അല്ലെങ്കിൽമന്നവന്മാരിൽസ്സാർവ്വഭൗമനിവൻദൃഢം

മന്നിലാരുകടത്തിന്നുതന്റെഭാര്യയെ വിററിടും
ഇവനീയിവളേവിററു കടംവീട്ടുന്നതേവനോ

ആയവൻ ക്രൂരകൃത്താണുതാപസൻ ദുഷ്ടമാനസൻ
പിൻകൂട്ടമ്മക്കാരനുഗ്രരൂപൻ പിംഗാക്ഷനീവടു

മുണ്ടൻ വിരൂപനായ്ക്കാൺമൂശനിയെന്നകണക്കിനേ

ആ ക്രൂരനാം ബ്രാഹ്മണന്റെ ശിഷ്യനാവാമിവൻ ഖലൻ
എലിവാലൻ മുൻകുടുമ്മയാട്ടിയയൽപ്പൂവഴിയ്ക്കിവൻ
കുടുമ്മയ്ക്കുപിടിച്ചിട്ടീട്ടിപ്പോക്കൊക്കം ദുഷ്ടശീലനേ
നാംപുരം വിട്ടകറ്റേണം ചെകിട്ടത്തടിക്കുട്ടിയും ൧൫
കയ്യുംകാലും കെട്ടിയിട്ടീദുഷ്ടനാം മുനിസൂനവേ
നാമൊത്തുദൂരയ്ക്കാക്കീട്ടീബ്ബന്ധുവൊത്തനരാഗ്ര്യനേ
നേർബുദ്ധിയാം ധാമ്മികനെ മോചിപ്പിയ്ക്കുകവേണ്ടതാം
അല്ലെങ്കിൽ വേണ്ടാത്തേടത്തുസംരംഭം തുടരേണ്ടതാം
ശുക്രൻദുവ്വാസാവു ഭൃഗുവല്ലെങ്കിൽ കുശികാത്മജൻ
ഇവർക്കാർക്കാശിഷ്യനാവാം നോംകട്ടം ശാപമേല്ക്കാലാ
നാരായണന്റെ മാറാണ്ടതിളങ്ങും കൌസ്തുഭമണി
ഹരിയ്ക്കുവാനാരൊരുവൻ മുപ്പാരിൽപ്പുട്ടവായവൻ
അരുണന്റെ ജ്വാലപിടിച്ചങ്കത്തിങ്കലിട്ടന്നവൻ
അരുണക്കപ്രഭയെവേർപിരിച്ചിട്ടു പിടിപ്പവൻ ൩൦
സാക്ഷാൽ ശ്രീദേവിയേപ്പോലുള്ളീപ്പതിവ്രതദേവിയേ
വാങ്ങിഗൃഹത്തിൽദ്ദാസ്യത്തിന്നാക്കല്ലിയ്ക്കുമൂഴിയിൽ
മര്യാദകെട്ടതാംദൈവമോശംമാന്ദ്യവിഗർഹിതം
ഈദ്ദേവിയേക്കഷ്ടഘോരാപത്തിൽ ച്ചേർത്തതല്ലയോ
നൃശംസൻ ദുഷ്ടചരിതൻ മോശംനിർദ്ദയനാംമുനി
ഇവനേബ്‌ഭാര്യയേവില്പാൻ നിർബ്ബന്ധം ചെയ്തിട്ടന്നവൻ
നാഗിമാർ യക്ഷിമാർ ഗന്ധർവ്വിമാരമരിമാരിലും
മന്നിൽക്കണ്ടുംകേട്ടുമുള്ള നാരിമാരിലുമങ്ങിനേ
ഇമ്മട്ടെഴുംപെണ്ണൊരുവളെങ്ങുമില്ലെന്നു കാൺമുനാം
ഈരൂപമാൻ തുടരുന്നോരീച്ചൊവ്വല്ലാത്തപ്രവൃത്തിയേ ൪൫
നൊമ്മൾ കാണേണ്ടകേൾക്കേണ്ട ദുഃഖമുണ്ടാക്കവോന്നിനേ
കാണ്മൊക്കകണ്ണിൽനിന്നിണ്ടലാണ്ടുണ്ടാമശ്രുവീണ്ടുമേ
അനസൂയാഭയിവളേയീയവസ്ഥയിലിങ്ങിനെ
കണ്ടുണ്ടുള്ളു നടുങ്ങുന്നിതെന്നാത്തുപുരവാസികൾ
ആബാലവൃദ്ധം കനിവാണ്ടേറിതൻ തൻഗൃഹങ്ങളിൽ
ചെവികീറും കത്തിമുനയ്യോടത്തൊരു നൃപവാക്കിനേ
കേട്ടുപേടിച്ചുഴന്നങ്ങുമിങ്ങും പൊയ്യൊണ്ടിതാളുകൾ
താൻചെയ്യതാം വിഫലമായിക്കണ്ടവനീശ്വരൻ

എന്തുചെയ്യേണ്ടതൊന്നെന്നു ചിന്തയാണ്ടിതുധാർമ്മികൻ
പ്രാജ്ഞനാം കൌശികന്നായിത്തൻ മന്നൊക്കെക്കൊടുത്തുടൻ
ബന്ധുക്കളോടൊത്തുഹരിശ്ചന്ദ്രൻ കാടേറിട്ടമ്പൊഴേ
മാസങ്ങൊണ്ടെൻകടം മുററും നക്ഷത്രനടെക്കൈക്കൽ നീ
കൊടുക്കകെന്നോതി മുനിമന്നനേവിട്ടൊരപ്പൊഴേ
മനസ്സാൽബ്ഭാവികാര്യങ്ങളൊക്കെയും ചിന്തചെയ്തവൻ
തേജസ്വിയോഗിപൊയ്യോണ്ടാൻ പിതൃരാജപുരിയ്ക്കുടൻ
എന്തോസംഗതിയാലങ്ങുകലിദ്വാപരരെത്തിനാർ
മുനിവന്നതുകണ്ടിട്ടുപൂജചെയ്തുവിധിപ്പടി
എന്തേവന്നുഭവാനെന്നു ധർമ്മരാജാവുചോദ്യമായ്

വിശ്വാമിത്രൻ പറഞ്ഞു.

അകാര്യമോകാര്യമോയെന്മട്ടുള്ളോരുടെ കാംക്ഷിതം
നിന്മട്ടുള്ളോർ യോഗർസാധിപ്പിയ്ക്കുമല്ലോ സുരോത്തമർ
എന്നുരച്ചുജപം പൂണ്ടുവന്നോൻ നിന്നരികത്തുഞാൻ
കലിദ്വാപരരൊത്തങ്ങോടപേക്ഷിയ്ക്കുന്നുകാല! ഞാൻ
അതുചെയ്യാമെന്നിരിയ്ക്കിൽപ്പറയാം വേണ്ടതൊക്കെയും

കാലൻ പറഞ്ഞു.

ശ്ലാഘ്യൻ വന്നോരതിഥിനീമുനേ! ഞങ്ങൾക്കുപൂജ്യനാം
വരംവരിയ്ക്കുവിസ്രബ്ധമിവരൊന്നിച്ചുചെയ്യുവേൻ

വിശ്വാമിത്രൻ പറഞ്ഞു.

ദേവേന്ദ്രന്റെസദസ്സിങ്കൽ മുന്നംഞാനുംവസിഷ്ഠനും
ഹരിശ്ചന്ദ്രൻവിഷയമായ് വിവാദിച്ചോരുനേരമേ
ഞങ്ങൾ സത്യം ചെയ്തതൊക്കെയറിഞ്ഞിട്ടില്ലയോഭവാൻ
അതിനാൽഞാനന്നുചെയ്തസത്യം സഫലമാക്കുവാൻ
രാജ്യംപിടിച്ചുപായത്താൽ ഹരിശ്ചന്ദ്രനരേന്ദ്രനെ
കാട്ടുകേററീടിനാൻകാല! കടപ്പാടുപെടുത്തിടും
അങ്ങെൻപ്രിയം ചെയ്യുമെങ്കിലിന്നുതൊട്ടുസകിങ്കരൻ
വാരാണസീപുരിയ്ക്കെത്തിച്ചണ്ഡാലാകൃതിപൂണ്ടുടൻ
ചുടലക്കാടധിപനായവിടെപ്പാർക്കുക പ്രഭോ!
കലിയങ്ങോട്ടുടൻചെന്നു കുത്സിതദ്വിജരൂപനായ്

ഞ്ഞണയാംശ്വപചനോടൊത്താപ്പുരത്തിലിരിയ്ക്കണം
ഒട്ടുകാലത്തിനാൽമന്നൻ ഞാനേററംപീഡചെയ്തവൻ

കടത്തിന്നാപ്പുരിയ്ക്കെത്തിയവൻ ഭാൎയ്യയെവിററിട്ടും
അരാജ്ഞിയേവിലയ്ക്കേററുവാങ്ങി ബ്രാഹ്മണരൂപിയായ്

പീഡിപ്പിയ്ക്കുകലേ! നിത്യം നിർദ്ദയം ഭാൎയ്യയൊത്തനീ
ആത്മാവിനെക്കൂടിയങ്ങുവിററിട്ടും പിന്നെമന്നവൻ

വിലയ്ക്കുന്നനിലയ്ക്കേററു വാങ്ങിച്ചണ്ഡാലരൂപിയായ്
സത്യധൎമ്മഭ്രഷ്ടനാക്കുകക്കാലം ധൎമ്മരാജ!നീ

അവാമെന്നായ്ചൊല്ലിവിട്ടിട്ടന്തകൻ മുനിമുഖ്യനേ
ചണ്ഡാളവേഷനായ്ച്ചെന്നു പാൎത്തുകാശിയിലപ്പൊഴേ

അന്നുതൊട്ടേകലിയുമാക്കാശിപുരിയണഞ്ഞവൻ
സഭാൎയ്യൻ ദ്വാപരനുമായ്ക്കുത്സിതദ്വിജരൂപനായ്

ദുഷ്ടാത്മാവവിടെപ്പാൎത്തുകൌശികനുരസത്തിനായ്
ആയിടയ്ക്കുഹരിശ്ചന്ദ്രൻ ഭാൎയ്യയെവിററിട്ടന്നതായ്

കേട്ടവിപ്രൻചൊല്ലിവിട്ടുകലിയേക്കൌശികാത്മജൻ
ഗൃഹംവിട്ടുപുറപ്പെട്ടാപ്പാപി ഭൂസുരമൂൎത്തിയായ്

മിത്ഥ്യാമയൻ രാജപത്നീപീഡയ്ക്കായ്ച്ചെന്നുവിപ്രരേ!

സ്കാന്ദപുരാണേ ഹരിശ്ചന്ദ്രോപാഖ്യാനേ
കാലകലിദ്വാപരനിൎമ്മാണം നാല്പത്തിനാലാമദ്ധ്യായം സമാപ്തം.

---

## ൪൫-ാം അദ്ധ്യായം

സൂതൻ പറഞ്ഞു.

ഭാൎയ്യയേവിൽക്കുവാനേതുതെരുവിൽച്ചുററിയോന്നൃപൻ
അതിൽപ്പൌരൎക്കുകാണായീദ്വിജരൂപമെഴും കലി

നീണ്ടോൻചെറാണ്ടമെയ്പൂണ്ടോൻ തലയൊക്കനരച്ചവൻ
ചെവിരോമങ്ങൊണ്ടടഞ്ഞോൻ നെററിയിൽപ്പുരികോൽക്കടൻ

കൂമിതിങ്ങും കണ്ണുരണ്ടും പക്ഷ്മാളിക്കുണ്ടുപോലയായ്
മുഖത്തുതിങ്ങും പുരികംകയ്യാൽപ്പൊന്തിച്ചുനോക്കുവോൻ

ഘോരംദുൎഗ്ഗന്ധമാൎന്നാറുചുണ്ടിൽ മുട്ടിക്കിടക്കവേ
പഴേഹംസച്ചിറകെത്തുമുൻ കുട്ടമ്മകുടഞ്ഞവൻ

കൂട്ടംപുലിനഖം പോലായ്ത്തേച്ചുനോക്കാതെയുള്ളവ
കൊമ്പുമ്പല്ലുകൾ കാട്ടുന്നോൻക്രൂരൻമൂക്കുവളഞ്ഞവൻ

ക്രൂരാനനൻകൂപ്പുമുള്ളോൻ കഴുത്തൊന്നുകുറിഞ്ഞവൻ
കാലിൽച്ചുമലിലും ഗ്രന്ധിയുള്ളോൻകാലിടറുന്നവൻ
ജീൎണ്ണംമുക്കോലെത്തൃക്കയ്യിൽമുളങ്കോൽ വടിയുള്ളവൻ
നാറോട്ടയായ്മുഷിഞ്ഞുള്ള പഴന്തുണിയുടുത്തവൻ
മുഷിഞ്ഞുപലകെട്ടുള്ളപൂണൂലും തോളിലിട്ടവൻ
വലത്തുകയ്യിൽ പ്ലാശാംഗമോലപ്പൊട്ടെമെടുത്തവൻ
ആമശ്രാദ്ധം ഭുജിച്ചിട്ടുകിടച്ചപലസാധനം
തുണിക്കെട്ടിൽപ്പൊതിഞ്ഞൊരുഭാരം തലയിലേറുവോൻ
ചുമലിൽക്കായ്കനിയിലക്കെട്ടേന്തുന്നോൻ ദുരാശയൻ
പ്രാതസ്നാനംകഴിയ്ക്കാത്തോൻ സന്ധ്യയിൽജ്ജപിയാത്തവൻ
ദുശ്ശീലൻ ചിന്തചൊല്ലുന്നോൻതക്കിടപ്പോൻ വിദ്യയററവൻ
ദുർഭോജിമാനമററന്നും ദുഷ്പ്രതിഗ്രഹമേല്പവൻ
ഭസ്മരുദ്രാക്ഷങ്ങൾവിട്ടോൻ സദാചാരമൊഴിച്ചവൻ
മായിസാഹസികോപിഷ്ഠൻ കൃതഘ്നൻപരവഞ്ചകൻ
എന്നീദുർഗ്ഗുണമൊട്ടേറെത്തികഞ്ഞോൻ കുത്സിതദ്വിജൻ
മുത്തൻമെല്ലെനടക്കുന്നോൻ പേടിപ്പിപ്പോൻ കിടാങ്ങളേ
ജനങ്ങൾ കേൾക്കെക്കെഴുനസ്വരത്തിൽച്ചീത്തവാക്കുകൾ
കാലകൌശികനാമം പൂണ്ടവനുച്ചത്തിലോതിനാൻ.

കാലകൌശികൻ പറഞ്ഞു.

ഇതുവാരാണസീക്ഷേത്രമെന്നുപേർകൊണ്ടുമാത്രമേ
പാരിൽബ്ബുധർപുകഴ്ത്തുന്നു വിശേഷം കാണ്മതില്ലിതിൽ
ഇങ്ങില്ലവിദ്യാവൃദ്ധന്മാരെൻറവമ്പറിയുന്നവർ
പൌരരേ! നിങ്ങളറിയാഞ്ഞെന്നോടുവിനയത്തൊടും
ചോദിയ്ക്കായ്കിലുമമ്മട്ടെൻവിദ്യാജ്ഞാനന്തന്നെചൊല്ലുവേൻ
യാഗശാലകളിൽച്ചെന്നിട്ടുതപികമദ്ധ്യത്തിൽവന്മതി
അസ്തുശ്രൌഷൾച്ചൊല്ലുചൊൽവാൻദ്വിജരേ! പോന്നൊരാളുഞാൻ
ഏകോദ്ദിഷ്ടംസപിണ്ഡംതാൻ ചാത്തമുണ്ടുയഥാസുഖം
തൃപ്താസ്മയെന്നുവാശധാടിചൊൽവാൻപോന്നവനാണുഞാൻ
ദ്വിജേന്ദ്രർവഞ്ചിപ്പിക്കുമ്പോളാശിസ്സാൽമന്നവേന്ദ്രരേ
തഥാസ്തുവെന്നുചൊൽവാനുമിനിയ്ക്കുണ്ടുകൌശലം
ദാതൃഗേഹംപുക്കവിടെവിദ്വാന്മാർകളിരിക്കിലും

മഹ്യംദേഹീതിവാക്കാൽഞാൻപ്രസംഗം ചെയ്യുവാൻമതി
അത്ഥംപ്രാജ്ഞനാമെന്നെക്കണക്കാക്കാത്തതെന്തുവാൻ

മഹാദാനത്തിന്നിപ്പൊഴരിനാട്ടിൽബ്ബുധികെട്ടവർ
ശ്രോത്രിയന്നുകൊടുക്കേണംദാനംപാത്രമറിഞ്ഞുതാൻ

എള്ളെണ്ണപഞ്ഞിയാട്ടപ്പമയോമുഖവുമങ്ങിനെ
ദാനങ്ങളെയിനിയ്യേന്തേതരാത്തതിവടെജ്ജനം

കാലപൌരുഷദാനംതാൻമഹാമഹിഷദാനവും
കിട്ടില്ലിപ്പട്ടണത്തിൽക്കഷ്ടംജീവിപ്പതെങ്ങിനേ

പിശുക്കരായിത്തീന്നല്ലോശഠർനിദ്ര്യരേവരും
ശനിപ്രീതികരംദാനംചെയ്യേണംനന്മയോപ്പവൻ

ചൊവ്വയേയുംരാഹുവേയുംസൂര്യനേയുംകുറിച്ചുമേ
മഹാരോഗമൊഴിഞ്ഞീടാൻചെയ്യേണംദാനമുത്തമം

ഇപ്പുരത്തിങ്കലില്ലൊന്നുമില്ലെന്നോരോഗമുള്ളവർ
ഇണ്ടുള്ളോരേക്കെടന്നെന്തേബാധിയ്ക്കാത്തതുകാലനും

ചത്തുപോയോചൊവ്വശനിപിന്നെത്തീരെനശിച്ചിതോ
മരിച്ചിതോരാഹുവിപ്പോളാവ്യാധികളശേഷവും

ബുധവാഗ്നിയിലായോതൊന്നിങ്ങുജീവിപ്പതെങ്ങിനേ
സപിണ്ഡിമാസികംശ്രാദ്ധംപ്രേതഭോജനമാകിലും

ഏകോദ്ദിഷ്ടംതപശ്രാദ്ധംചെയ്യീലിപ്പുരിയിൽജ്ജനം
ചത്തെന്നോയമദൂതന്മാർചാവുന്നില്ലിങ്ങൊരുത്തനും

നശിച്ചുപോയിതോമൃത്യുകാലദണ്ഡങ്ങൊടിഞ്ഞിതോ
അന്തകൻകയറൊടൊത്തുമരണംപെട്ടുപോയിതോ

സൂതൻ പറഞ്ഞു.

എന്നുദ്വിജക്കൾചൊല്വോരാനീചദ്വിജനെനാട്ടുകാർ
കണ്ടുഗർഹിച്ചന്തണന്മാർതമ്മിൽപ്പാരേതാതിയിങ്ങിനേ:—

ദ്വിജന്മാർ പറഞ്ഞു.

വഴിയ്ക്കന്തണരേഗ്രഹിച്ചിനടക്കുന്നതാരിവൻ
ചിത്രരൂപൻചിത്രചൊല്വോൻമുത്തബ്രാഹ്മണമൂത്തിയായ്

വൃത്രഹത്യയൊഴിപ്പാനായ്മധുരക്ഷേത്രമുത്തമം
പൂക്കശക്രനെവിട്ടിട്ടാഹത്യതാൻനിലകെട്ടവൻ

മന്നിലെങ്ങുംചുററിയുഴന്നീപ്പുരിക്കുള്ളിൽവന്നതോ

വിപ്രവേഷംപൂണ്ടുകൊണ്ടുലോകരിൽപ്പേടികൂട്ടുവാൻ
ശനിയോരാഹുവോസാക്ഷാൽക്കലിയോയാതുധാനനോ
വേതാളമോപിശാചോതാൻ നീചബ്രാഹ്മണമൂർത്തിയായ്
ഈക്ഷേത്രത്തിൽബ്ഭയംവിട്ടുവന്നുകൂടിയതാകുമോ
ദുഷ്ടൻഭയങ്കരനിവനില്ലംപൂകിൻകിടാങ്ങളേ!
ഈപ്പാപിയെക്കാൺകിൽമഹാദോഷംനമ്മൾക്കുപററുമേ

ദൂതൻ പറഞ്ഞു.

എന്നോതിപ്പോയിനാർപൌരരേവരുംമുനിപ്രവര!
വഴിയ്ക്കായവനേക്കണ്ടുകൌതുകംപൂണ്ടുടൻ
ചിരിച്ചുകൈകൊട്ടിയാർത്തുനൃത്തംവെച്ചിതുകുട്ടികൾ
വടിയോങ്ങിഹുങ്കാരിച്ചുംചൊടിച്ചാവിപ്രഭൂസുരൻ
വീണ്ടുംവീണ്ടുംതിരിഞ്ഞേററുചെന്നുപേടിപ്പെടുത്തിയും
മുററുംബാലരെയോടിച്ചുമാത്രംകഴുതപോലവേ
ഒട്ടകംപോലുടൽകുടഞ്ഞിട്ടുമാവടുപുത്രനും
പത്തിയുംചെന്നാരാജർഷിയ്ക്കുട്ടത്തെത്തീടിനാൻക്രമാൽ
മുമ്പെത്തുമവനെക്കണ്ടുസൂര്യവംശശിരോമണി
ആരീപ്രാകൃതനെത്തുന്നുമൂഢനെന്നോർത്തുകൊണ്ടുടൻ
അവൻെറചുമലിൽക്കെട്ടുപെട്ടൊട്ടേറെമുഷിഞ്ഞുമേ
പൂണൂൽകണ്ടിട്ടന്തണനാണെന്നോർത്തുധർമ്മവിത്തമൻ
അവൻെറയരികിൽച്ചെന്നുവന്ദിച്ചുബാന്ധവാന്വിതൻ
കാലകൌശികനേപ്പിന്നെ നക്ഷത്രദ്വിജപുത്രനും
കൈകൊണ്ടുവടിയൂന്നിഭ്രൂ പിടക്കൈകൊണ്ടുപൊക്കിയും
വളഞ്ഞദൃഷ്ടിയാൽമുമ്പരൊത്തുകൂപ്പുംനരേന്ദ്രനേ
കണ്ണടയ്ക്കാതെയുള്ളൊരുമട്ടിലായിട്ടുനോക്കിയും
പ്രാജ്ഞമട്ടോതിനാൻവൃദ്ധൻപദങ്ങളിടറുംപടി:—

കാലകൌശികൻ പറഞ്ഞു.

ഭദ്ര! നിങ്ങളാരെന്തിനാണിപ്പെരുംവഴിയിൽനില്പതും
ബ്രാഹ്മണൻക്ഷത്രിയൻവൈശ്യൻശൂദ്രനോനല്ലകള്ളനോ
തുലുക്കനോമലയനോനീചനോചൊൽകവാസ്തവം
വേദവേദാംഗതത്വജ്ഞർകാശ്യപൻെറകുലോത്ഭവർ

എന്നെട്ടുള്ളോർനിൻതറക്കാർമന്നിൽവന്നുവണങ്ങിട്ടും
കുലവുംജാതിയുംവേഷശീലമാചാരവുംശരി
അറിയാതെയമോഘാശിസ്സേകുന്നപതിവില്ലെടൊ
അതാണുസൌമ്യ!ബന്ധുക്കളൊത്തനിന്നോട്ടുകേൾപ്പതും ൨൧

സൂതൻ പറഞ്ഞു

പറയവെയിതുകാലകൌശികൻഭൂ-
വരമണിസ്സ്ഷയാർദ്രിശകുവിൻെറ
കുശികസുതമഹർഷിവിട്ടൊരാളീ-
ക്കതനുവണങ്ങതവനെന്നുതീർച്ചയാക്കി.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
കാലകൌശികാഗമനം നാല്പത്തഞ്ചാമദ്ധ്യായം സമാപ്തം.

---

## ൪൬—ാം അദ്ധ്യായം

സൂതൻ പറഞ്ഞു.

നന്മേനിയായ് പ്രാകൃതവാക്കോതും വിപ്രനൊടപ്പൊഴേ
സ്വഭാവത്താൽ ക്ഷാന്തിയുള്ളനൃപനുത്തരമോതിനാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

അങ്ങുചൊല്ലിയൊരീവാക്ക കേൾപ്പാൻ സത്തർകൊതിയ്ക്കണം
വൃദ്ധ!നിന്നുടെ മാഹാത്മ്യമാകാരങ്കൊണ്ടുകാണുമേ
വിപ്രവേഷംകാണ്കകൊണ്ടു തരാമങ്ങയ്ക്കുത്തരം
മഹാവംശജനാമീഞാൻ രാജാവാണറികദ്വിജ!
ഒരുകാര്യത്തിനായിട്ടീ നൽപ്പുരത്തിൽ വസിയ്ക്കയാം

സൂതൻ പറഞ്ഞു.

തലയൊന്നുകുലുക്കീട്ടു മൂക്കിൽക്കൈവിരൽവെച്ചവൻ
ഇവൻെറയരികിൽച്ചെന്നുപിന്നെയും വിപ്രനോതിനാൻ:—

കാലകൌശികൻ പറഞ്ഞു.

അങ്ങമ്മട്ടാംമന്നവനോ രാജരാജസമപ്രഭൻ
ആയുഷ്മാനാകരാജേന്ദ്ര! ഭൂരിശ്രേയസ്സുമേല്ക്കനീ ൧
വയസ്സായിട്ടെൻെറ കണ്ണുരണ്ടും കാഴ്ചകുറഞ്ഞുപോയ്

ഉത്തരംകേൾക്കുവാൻ ശക്തികുറഞ്ഞുചെവികൾക്കുമേ
അറിയാഞ്ഞിട്ടുഞാൻ ചൊന്നതങ്ങുന്നിപ്പോൾക്ഷമിക്കണം
കാശ്യപാന്വയജാതൻ ഞാൻ വേദശാസ്ത്രാർത്ഥവിത്തമൻ
പ്രസംഗത്തിൽപ്പഴകിയോൻ ശ്രീപാതഞ്ജലവിദ്യയിൽ
നിന്നെക്കണ്ടുമഹാഭാഗ! മനസ്സുതെളിയുന്നുമേ
നിങ്കൽസ്നേഹാൽക്കനിവൊടും വിശേഷിച്ചൊന്നുചൊല്ലുവൻ
ശരിക്കിപ്പോളുത്തരം നീശങ്കകൂടാതെ ചൊല്ലണം
അങ്ങയ്ക്കീച്ചന്തമുടയപെണ്ണൊകൈവന്നതെങ്ങിനേ
കട്ടിട്ടോ ചൂതുവെച്ചിട്ടോ ചതിച്ചിട്ടോകഥിക്കനീ
ശ്രീമാനാമീക്കാശിരാജൻ ദുഷ്ടനിഗ്രഹസക്തനാം
വഴിതോറുമവൻവിട്ടോർ ഘോരരുഗ്രപരാക്രമർ
കാവൽക്കാരുണ്ടീപ്പുരത്തിൽ സ്സഞ്ചരിക്കുന്നുചുറ്റുമേ
രാജാജ്ഞയാൽ ശൂലമേററിവിടുമേ പലകള്ളരേ
കണ്ടാൽച്ചൈതന്യമൊട്ടും നീ പ്രാണസംശയമേല്ക്കുമേ
തനിക്കുവിട്ടൊഴിയുവാൻ ഞാനുപായം പറഞ്ഞിടാം
ചതിയാൽക്കൊണ്ടുവന്നോരി പ്പെണ്ണിനെ ത്തന്നിനിക്കുനീ
വേഗമീവീടുകയറൂനിന്ന് ക്കുമറവിലൊട്ടിട
പിന്നെത്തോട്ടം വഴിക്കോടിപ്പോയ്ക്കൊള്ളുവന്നപാടുനീ
ദാസിയായ്ത്തന്നിതിവളെ സ്വത്തോടൊത്തൊരുമന്നവൻ
എന്നുചൊൽവേൻകേൾക്കുകിലീക്കാശിരാജാവിനോടുഞാൻ
ഇവരോയുംകാലനേയുമൊട്ടുംപേടിക്കയില്ലഞാൻ.

ഹരിശ്ചന്ദ്രൻ പറഞ്ഞു.

എങ്ങഗ്ര്യൻകാശ്യപകുലമെങ്ങുന്നിപ്രാകൃതദ്വിജൻ
മായാവിരാക്ഷസൻവിപ്രവേഷമായ്നില്ക്കയാണുനീ
വിപ്രത്വത്താൽനിന്നെവിട്ടേനല്ലെന്നാൽവദ്ധ്യനാണുനീ
വാച്യാവാച്യംഗ്രഹിക്കാതെഭ്രാന്തമട്ടിൽപ്പുലമ്പായോ
ഇവളെൻപത്നിയാംസാദ്ധ്വിയിബ്ബാലൻപിന്നെയെന്മകൻ
നക്ഷത്രനീദ്വിജസുതനിതു സത്യംപറഞ്ഞുഞാൻ
നിൻദുർവ്വാക്കുപൊറുക്കാഞാൻ വൃദ്ധ!പൊയ്ക്കൊൾകദുർമ്മതേ!

കാലകൌശികൻ പറഞ്ഞു.

വയസ്സായാൽബ്ബുദ്ധിപോയീസൌമ്യ!തന്നുടെപത്നിയേ

വഴിയ്ക്കുവിൽക്കമെങ്ങയ്ക്കുബുദ്ധിപൊദ്ദ്യായതെങ്ങിനേ.

ഹരിശ്ചന്ദ്രൻ പറഞ്ഞു

മുനിയ്ക്കുഞാൻകടംവീട്ടാനുണ്ടല്ലോകാലകൌശിക!
കൈയ്യുക്കാൽനേടിയമുതൽവാങ്ങില്ലാപ്രതിയാമവൻ
ഇരന്നുകൊള്ളുകില്ലാഞാൻഭോഷ്ക്കുചൊല്ലുകയില്ലഞാൻ
ഇവളേവിററവനുടെകടംവീട്ടാനുറച്ചതാം.

കാലകൌശികൻ പറഞ്ഞു.

കണ്ടിട്ടുമില്ലകേട്ടിട്ടുംകടംതീക്കാൻത്രിലോകിയിൽ
നിമ്മട്ടച്ചിയെവില്ലോനെച്ചൊല്ലാമോനിൻെറലാഘവം
ഇത്തരംതൊഴിൽചെയ്യില്ലമന്നിത് പ്രാകൃതമത്ത്യനും
ദേവിയ്ക്കൊക്കംകാന്തയാളെവില്ലേനെന്നു പരസ്യമായ്
നിൽപ്പൂവഴിയിൽനീമൂഢ!ലജ്ജയില്ലിില്ലനാണവും
ക്ഷത്രിയാന്വയജാതൻനീ വെടിഞ്ഞുംനിൻെറപൌരുഷം
കേവലംവിപ്രനേപ്പേടിച്ചല്ലേചെയ്യുന്നതിങ്ങനേ
മേലാൽശുഭംവരുംപത്ഥ്യമാമീയെൻമൊഴികേൾക്കനീ
ചിലരുണ്ടിപ്പുരത്തിങ്കൽമൂടിവേററിട്ടുവാദ്ധികൾ
അണയിട്ടുംനൂറുവട്ടംസത്യംചെയ്യുംയഥാമതി
വിശ്വാസമുണ്ടാക്കിവെച്ചുകടമായ് വളരെധനം
വാങ്ങിച്ചുചതിയാൽപ്പിന്നെത്തരാമെന്നായതിന്നുമേൽ
കടംതരുവാനെന്നുധനികൻചോദിച്ചാൽനാളെയെന്നുമേ
ക്രമത്തിലോതീത്തടയിൽവഴിയിൽത്തൂണുപോലെയായ്
വാങ്ങിയിട്ടില്ലഞാനൊന്നുമുണ്ടെങ്കിൽക്കടപത്രിക
കാട്ടുകെന്നായ്ക്കേറിയോതിച്ചതിച്ചിട്ടുസുഖപ്പടി
പാക്കുന്നുനിർഭയംവീട്ടിലേറെപ്പേരിന്നുമൂഢിപ!
ഇരന്നപ്പോൾത്തരാമെന്നതപസ്വിയോടുചൊല്ലിനീ
ഇല്ലെന്നുചൊല്ലിയാലിപ്പോൾവിപ്രൻമിണ്ടാതെപോയിടും
അല്ലാതെയീക്കടംതീക്കേണ്ടുന്നതായ്ക്കാണ്മതില്ലിതിൽ
നൂറുവട്ടംഭോഷ്കുചൊല്ലാംവില്ലൊലാതൻെറപെണ്ണിനേ
വട്ടുവേമാററെടോചൊൽവേൻസ്വകാര്യംനൃപനോടുഞാൻ
ഒന്നുചൊല്ലട്ടെനക്ഷത്ര! കേട്ടുകൊൾകിതുമന്നവ!
ബ്രഹ്മൻതരാമെന്നുചൊല്ലീട്ടില്ലഞാനെന്നുരയ്ക്കുനീ
ചെന്നാമുനിയൊടായ്സ്സാധോഭയംദൂരെക്കളഞ്ഞുടൻ

നിനക്കഞാൻസാക്ഷിയാവാംനിൻവാക്കശരിയാക്കിടാം
ഇമ്മട്ടചെയ്യകിനിന്ദ്യത്തൊഴിൽമാററുകമന്നവ!

ഹരിശ്ചന്ദ്രൻ പറഞ്ഞു

വിപ്രനോട്ടതരാമെന്നായേററൊതിപ്പാരിലേതവൻ
പിന്നെക്കൊട്ടക്കാത്തൊരവനവൻചണ്ഡാളനായവൻ
അവൻെറസംഗാൽനരകംനരനേററീടുമേദ്വിജ!
തൽക്കാലത്തിൽപ്പിതൃജനമൊട്ടക്കനരകത്തിലാം
പ്രാണനേയുംമക്കളേയുംപെണ്ണിനേയുംവെടിഞ്ഞുമേ
ഏററുചൊന്നത്നൽകേണംബ്രാഹ്മണന്നറിവുള്ളവൻ
നിന്ദ്യോദ്ദർബ്രാഹ്മണൻമൂർഖൻനാസ്തികൻബഹുഡാംഭികൻ
ഗ്രാമ്യംചൊൽവോനശുദ്ധാത്മാവൊക്കാനിൻസംഗമിങ്ങുമേ
ദുഷ്ടാത്മാവേ!പോവുകെന്നുചെററുകോപിച്ചുമന്നവൻ
മിണ്ടാൻനന്നല്ലീദ്വിജനെന്നങ്ങൊഴിച്ചിതുവിപ്രരേ!
തടഞ്ഞുപിന്നെരാജാവോടോതിയാക്കൗസിതൻദ്വിജൻ:—

കാലകൗശികൻ പറഞ്ഞു.

നിന്നഭിപ്രായമറിവാനിപ്രകാരം പറഞ്ഞു ഞാൻ
ഇനിക്കമറിയാം ധർമ്മാധർമ്മലക്ഷണമൊക്കയും
തീച്ചയായുംമുനീന്ദ്രന്നു കടംതീക്കേണ്ടതാണുനീ
വേറിട്ടുപായം ചിന്തിച്ചേനതു കേൾക്കുകമന്നവ!
വാളുംഗവ്വിനോടൊന്നിച്ചു കോപത്തോടൊത്തു ബാണവും
മാനമൊത്തീശ്ശരധിയും ദൂരെവിട്ടുകളഞ്ഞുനീ
മഴവേന്തീട്ടു വിറകുവില്ക്കുവാനായ്ത്തുടങ്ങെടോ
അല്ലെങ്കിൽനീയുവാവുക്കൻ ചുമടേററാൻ സമർത്ഥനാം
പല്ലക്കെട്ടപ്പോനായിട്ടു കൂലിവേലയെടുത്തുമേ
ധനംനേടുകൊഴിച്ചിട്ടി ച്ചീത്തയാംദാരവിക്രയം.

ഹരിശ്ചന്ദ്രൻ പറഞ്ഞു.

നിന്നോടുചോദിക്കുന്നില്ലാ ചെയ്യില്ലാ നിൻെറവാക്കുഞാൻ
പൊറുക്കാനിൻെറദുർവ്വാക്ക വൃദ്ധ!വന്നവഴിക്കുപോ

കാലകൗശികൻ പറഞ്ഞു.

സുഖമാംവഴിഞാൻചൊന്നാൽ നീകേൾക്കില്ലെന്നിരിക്കിലോ
ഭാര്യയേദ്ദാസിയായ്നൽക്കു കടത്തിൻമുതൽ ഞാൻതരാം

ഹരിശ്ചന്ദ്രൻ പറഞ്ഞു.

പശിയാൽമെലിയും കച്ചപഴംകച്ചുയൂട്ടത്താനീ
ഇനിയ്യെഴുംകടസ്വത്തു തരുന്നതിനുപോരുമോ?
മര്യാദകെട്ടദ്വാക്കു ചൊല്ലുംനിന്നുടെദാസിയായ്
എന്റെവല്ലഭകല്യാണികാത്തുകൊള്ളുന്നതെങ്ങിനെ

കാലകൌശികൻ പറഞ്ഞു.

എന്മാഹാത്മ്യം നീയറിയില്ലൊക്കില്ലിന്നു കുബേരനും
ദ്രവ്യംകൊണ്ടുംതപോവീര്യ കൊണ്ടൊക്കില്ലാ വസിഷ്ഠനും ൧൦
ഈനക്ഷത്രദ്വിജക്കുട്ടിക്കറിയാമെന്റെ വൈഭവം
മായാവിയാംനീ വഞ്ചിപ്പാൻ പററുന്നോനല്ലിവൻനൃപ!
ഉണ്ണീവരികനക്ഷത്ര! സ്വകാര്യം പറയട്ടെഞാൻ
വിശ്വാമിത്രോപദേശത്താൽ കടസ്വത്തൊക്കെയിന്നുഞാൻ.
ഏററനിവനെയിപ്പോൾക്ക ദാസിയായ് നൽകുകെന്നുനീ
നിർബ്ബന്ധിക്കു ഞാനിരിയ്ക്കപ്പെടിയ്ക്കണ്ടാ നരേന്ദ്രനേ

നക്ഷത്രൻ പറഞ്ഞു.

അതിരററധനംനൽകു മിനിക്കിത്താതമൂഴിപ
മററാരുമെകില്ലിപ്പാരിൽ വിചാരിയ്ക്കണ്ടസാമ്പ്രതം
ഇവളെദ്ദാസിയാക്കീട്ടീ ബ്രാഹ്മണന്നുകൊടുക്കുക
അല്ലെങ്കിൽനീയസത്യത്തിൻപാത്രമായിവരുംധ്രുവം

ചന്ദ്രമതി പറഞ്ഞു

മനസ്താപപ്പെട്ടിടണ്ടാ നിങ്ങളെന്നെഗൃഹദാസിയായ്
ഈവൃദ്ധബ്രാഹ്മണന്നേകുകടൻ കടമൊഴിക്കുക
ഭയമില്ലാനരപതേ നമ്മൾക്കൊന്നുംതാരിലെപ്പൊഴും
ഗൌരിയൊത്തരുളുംദേവൻ നമ്മെക്കാക്കും മഹേശ്വരൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

വിലയ്ക്കുൻഭാര്യയെ വാങ്ങിക്കൊണ്ടാലും ഗൃഹദാസിയായ്
കടദ്രവ്യംകൊടുത്താലു മിനക്ഷത്രനുഭൂസുര!

കാലകൌശികൻ പറഞ്ഞു.

അതിരററധനംനൽകിയിവളെഗ്ഗൃഹമേററിഞാൻ
വീട്ടുവേലകൾചെയ്യെന്നു ചൊല്ലുമ്പോളവനീപതേ!

വൃദ്ധനാമെന്നെ നിരസിച്ചിട്ടീയുവതിയാം ബലാൽ
നിൻ ചാരത്തേയ്ക്കു പോരുന്നെങ്കിൽ പ്പിന്നത്തെക്കഥയെന്തുവാൻ ൩൧

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഇവൻ പ്രാകൃതനെന്നോൎത്ത ചാപല്യം പൂണ്ടിടുന്നു നീ
ധൎമ്മത്തിന്നും ബ്രാഹ്മണനക്കും ഞാനൊന്നുകൊണ്ടും പിഴച്ചിടാ.

നക്ഷത്രൻ പറഞ്ഞു.

നേരമ്ലേച്ഛനാണീയരചൻ നിനക്കു പിഴ ചെയ്തിടാ
ഇവനേക്കാൾ ധാൎമ്മികയീ സ്സാധ്വിയാം സത്യവാദിനി
താത ഞാനുണ്ടിതിൽ ജ്ജാമ്യം തീൎക്കുപണ്ടേറയീക്കടം.

സൂതൻ പറഞ്ഞു.

അതൊട്ടെയെന്നായ് വാങ്ങി നൃപൻ കൊട്ടത്ത നൃപപുത്രിയെ
ദാസിയാക്കീട്ടാക്കിഴവൻ നക്ഷത്രന്നേകിനാൻ ധനം.

സ്കാന്ദപുരാണെ ഹരിശ്ചന്ദ്രോപാഖ്യാനം
രാജ്യാവിക്രയം നാല്പത്തൊന്നാമദ്ധ്യായം സമാപ്തം.

---

## ൪൨-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

അപ്പോൾ വീരാ ചന്ദ്രമതി വൃദ്ധവിപ്രവശത്തിലായ്
ഭൎത്താവിനേ വലം വെച്ചു കുമ്പിട്ടിട്ടു പുനരവൾ
അവന്റെ വൻമാറിലണച്ചിന്ദുകാന്തിയെഴും മുഖം
കണ്ണിൽക്കണ്ണീർ വാൎത്തു തൊണ്ടയിടറിക്കൊണ്ടു ചൊല്ലിനാൾ

ചന്ദ്രമതി പറഞ്ഞു.

ഈക്കണ്ടെൻ ദാസ്യരൂപത്തിൽ വൃദ്ധവിപ്രാഹിയുള്ളതിൽ
എന്നെ വീഴ്ത്തി മഹാരാജ! ബലമേറുന്നൊരാവിധി
സൌഭാഗ്യഭോഗസമ്പത്താലെന്നാതിന്ദ്രാണിയേയുമേ
പ്രിയ! മുന്നം സാൎവ്വഭൌമപത്നിയായ് വാണിരുന്ന ഞാൻ
ഇന്നു ചൂലും കയ്യിലേന്തി ദാസീഭാവമണഞ്ഞിതാ
വൃദ്ധവിപ്രാൎത്ഥിതയുമായ് വീട്ടുവേലയെടുക്കയായ് ൫
നൽക്കണ്ഠലം കൊണ്ടുമിന്നും നിന്മുഖം പാൎത്തു കണ്ടിനി
ചകോരി ചന്ദ്രനേക്കണ്ടമ്മട്ടു ഹൎഷിപ്പതെപ്പൊഴോ

ഇശ്ശാപത്തൊഴിവായ് നാട്ടുതേടിശ്രീയാണ്ടുലോകരേ
മുററുംകാത്താട്ടിവ്യസിംഹാസനം വാണീടുമങ്ങയേ

കട്ടുംദാസ്യംവിട്ടൊഴിവായ് ഞാനെന്നിനിവരാനന!
ഇന്ദ്രാണിയിന്ദ്രനേപ്പോലെ കണ്ടിണ്ണങ്ങും മഹാമതേ!

കല്പവൃക്ഷക്കൊമ്പിനുള്ളതള്ളൽ തീക്ഷ്ണവതുത്തമം
നാഗേന്ദ്രഭോഗമൊത്തോന്നുവീരശ്രീ കേളിമന്ദിരം

നിൻവലങ്കൈതലയ്ക്കാക്കിയിനി ഞാനെന്നുറങ്ങിടും?

സൂതൻ പറഞ്ഞു.

എന്നുസങ്കടമായ്മാഴ്കിക്കരയും പ്രിയപത്നിയേ

മെല്ലെയാശ്വാസനംചെയ്തു സത്യസന്ധൻ മഹീശ്വരൻ
അല്ലൽപോക്കിധൈര്യമാണ്ടീയുണ്ണിയേക്കാക്കകെന്നവൾ

ഭർത്താവിന്നരികേവെച്ചുദുഃഖിയ്ക്കും ലോഹിതാക്ഷനേ
മാറിനിന്നുരാജപത്നിവൃദ്ധവിപ്രഭയത്തിനാൽ

അപ്പോൾക്രോധം പൂണ്ടുകൊണ്ടാക്രൂദ്ധനാം കാലകൌശികൻ
ഭസിച്ചുമുടിയിൽച്ചുററിപ്പിടിയാൽ ത്തച്ചുതന്വിയെ

രാജാവുകാൺകെവെ വലിച്ചിഴച്ചിങ്ങിനെചൊല്ലിനാൻ

കാലകൌശികൻ പറഞ്ഞു.

എൻവീട്ടുദാസിനീയെന്തീജ്ജാരനായ് സ്സല്ലപിയ്ക്കയോ
ആരാണിവൻ കള്ളനാണോവിടനാണെന്നിരിയ്ക്കുമോ

മേലാലീജ്ജാരനേ ദുഷ്ടശിലേ നീനോക്കിയെങ്കിൽ ഞാൻ
നിന്നെവീട്ടിൽക്കൊണ്ടുചെന്നു കാലിൽച്ചങ്ങലയിട്ടിടും

സൂതൻ പറഞ്ഞു.

എന്നുരച്ചുടനങ്ങാമശ്രാദ്ധസമ്പാദ്യസാധനം
നീലാക്ഷിയാളുടെതലയ്ക്കേററിനാൻ ദുഷ്ടധീയവൻ

വൃദ്ധവിപ്രൻ വന്വലി മാൻപേടയേപ്പോലെയമ്മയേ
വലിപ്പതായ്ക്കണ്ടുബാലൻപേടിച്ചച്ഛനൊടോതിനാൻ:—

ലോഹിതാക്ഷൻ പറഞ്ഞു

വൃദ്ധവിപ്രാകാരദുഷ്ടചേതാളം പിടിപെട്ടിതാ
എന്നമ്മയേക്കഴക്കുന്നു താത! നീകണ്ടുനില്ക്കുവേ

ഈഷ്ഷാപിയെന്നമ്മയെനീയാശ്ശ! വിട്ടുകൊട്ടത്തിതോ
ചെന്നായ്ക്കുനൽപ്പശ്ശിനേപ്പോലിതെങ്ങിനെ പൊറുക്കുവൻ

സൂതൻ പറഞ്ഞു.

ലോഹിതാക്ഷൻ ചൊല്ലിയിമ്മട്ടമ്മാൻകണ്ണികുഴങ്ങവേ
ഒട്ടുനേരം മാലിൽവെന്തുമോഹിച്ചിതുമഹീശ്വരൻ ൨൬
അപ്പൊഴയ്യാവൃദ്ധവിപ്രൻ തിരിയേചെന്നുബാലനേ
അച്ഛന്റെചാരെനിന്നിപ്പോൾനേത്തലയ്ക്കൊന്നു കിഴുക്കിയും
വലിച്ചാനുക്കിൽ നീയിങ്ങു പിറേറാനാണെന്നുവീണ്ടുമേ
ഹരിശ്ചന്ദ്രനമർഷംപൂണ്ടേററം ക്രോധാൽജ്വലിച്ചവൻ
രോഷംനീയെന്നന്തനെനത്തട്ടത്തിങ്ങിനെ ചൊല്ലിനാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഞാൻകണ്ടുനില്ക്കെദുർബ്ബുദ്ധേ! നീതച്ചെന്റെകുമാരനേ
എങ്ങോട്ടുകൊണ്ടുപോകുന്നുവിട്ടേക്കുബ്രാഹ്മണാധമ!

ലോഹിതാക്ഷൻ പറഞ്ഞു.

വിപ്രനെന്നുപൊറുക്കുന്നു ദുഷ്ടനിഗ്രഹിമന്നവൻ
നിത്യംക്ഷമിപ്പോനെന്നച്ഛൻ വിടുകെന്നെദ്വിജാധമ! ൨൯

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഇനിയ്ക്കിപ്പോൾദണ്ഡ്യനാണു ദുർമ്മാർഗ്ഗംചെയ്തനീദ്വിജ!
ദുർവൃത്ത! വൃദ്ധനെന്നാലും വിട്ടൊഴിയ്ക്കായ്കിലുണ്ണിയേ.

സൂതൻപറഞ്ഞു.

വളഞ്ഞവാതുറന്നിട്ടു വൃദ്ധൻ മേല്പോട്ടുനോക്കിയും
വിളിച്ചാർത്തിതവൻകെട്ടിപ്പിടിച്ചുംലോഹിതാക്ഷനേ

കാലകൗശികൻ പറഞ്ഞു.

മന്നിൽപ്പുഷ്ടിനെവിററീടിൽ വിററതാകുന്നു കുട്ടിയും
ഇവൻ ഭാര്യയെ വിററല്ലോ ധർമ്മാൽ മകനുമെന്നുടെ
ദാസനായിട്ട ധർമ്മസാക്ഷിമാരായ്നില്ക്കട്ടെ മാനവർ
ഇവനോ ബലവാൻദുഷ്ടനെന്നെത്തയ്ക്കാനൊരുങ്ങിനാൻ
ഇപ്പുരത്തിൽ ദുഷ്ടർകളെ ശ്ശാസിയ്ക്കും നൃപനില്ലയോ
ഉണ്ണീ! നക്ഷത്ര! നീ സാക്ഷിയെടായെടനൃപാധമ! ൩൨
ഇഷ്ടംപോലെന്നെനീ തല്ലു നിന്നുണ്ണിയെവിടില്ലഞാൻ

സൂതൻ പറഞ്ഞു.

ഇതിന്നിടയ്ക്കുവിപ്രന്മാർ നാലുപേരെത്തിനാരുടൻ
വിശ്വാമിത്രൻ ചൊല്ലിവിട്ടോരങ്ങാക്കലെഹമുള്ളിടം
ഒാവരോടോതിയാവൃദ്ധൻ നടന്നപടിവിപ്രരേ!

രണ്ടാളെയും തട്ടത്തിട്ട ചിന്തിച്ചോതീടിനാരവർ

ബ്രാഹ്മണർ പറഞ്ഞു.

രാജാവേ! മുവ്വർനിസ്പന്മാർ ഭാര്യ ദാസൻ മകൻ ശരി
വില്ക്കാമിവരെയാപത്തിൽ സദ്ധർമ്മാൽപ്പുരുഷന്നിഹ
ധർമ്മത്താൽപ്പൈക്കളെപ്പോലെയാണു ഭാര്യകൾ മന്നവ!
പയ്യിനെ വില്ക്കകിൽകുട്ടി വിററതാകും പ്രകാരമേ
വിപ്രനീക്കുട്ടിയും വിറേറാനായിയമ്മയൊടൊപ്പമേ
അല്ലായ്കി ബ്ഭോഷ്ക്ക ചൊൽവോനാമങ്ങുണ്ടധർമ്മവും ൩൫

സൂതൻ പറഞ്ഞു.

എന്നോതിമുനിശിഷ്യന്മാരവർ വന്നവഴിയ്ക്കുപോയ്
കാലകൌശികനെക്കണ്ടപ്പോൾ നക്ഷത്രനോതിനാൻ

നക്ഷത്രൻ പറഞ്ഞു.

ഈബ്ബാലകൻദാസനായി ധർമ്മാലങ്ങയ്ക്കുഭൂസുര!
മാതാപുത്രരെ വീതാത! നിശ്ശങ്കം ഗൃഹമേററുക
രാജൻ! പുത്രേഷണവിട്ടകന്നതംനിന്നിലേല്ലാലാ.

സൂതൻ പറഞ്ഞു.

എന്നരയ്ക്കുന്നനക്ഷത്രൻ തന്നെഹർഷിച്ചുവാഴ്ത്തിനാൻ
മടിയിൽക്കേററിമൂർദ്ധാവിൽ ഘ്രാണിച്ചാക്കാലകൌശികൻ

കാലകൌശികൻ പറഞ്ഞു.

ഉണ്ണീ! സത്സമ്മതൻനിയ്യോ ന്യായധർമ്മാർത്ഥകോവിദൻ
ഞാനാശീസ്സാൽ വളർത്തുന്നോൻ ചിരംജീവിച്ചിരിയ്ക്കനീ

സൂതൻ പറഞ്ഞു.

എന്നോതി വടിവീശിക്കൊണ്ടുന്മഖൻ ഗോഷ്ഠികാട്ടിയും
പരിഹസിച്ചുംമന്നവനെ യിലകായ്ക്കനിയെന്നിവ ൪൦
തലയ്ക്കേററിബ്ബാലകനെ പ്പോകപോകെന്നു കുത്തിയും
രാജപത്നിയെമുമ്പാക്കി നടക്കാക്കീട്ടുപുത്രനേ
വളഞ്ഞകാലുമിടറി സ്വഗൃഹത്തേയ്ക്കുയാത്രയായ്
അപ്പോൾത്രാസംപൂണ്ടുരചൻ ചിന്താവിലുളിതേന്ദ്രിയൻ
ദ്വിജവൃദ്ധവശംപൂണ്ടു കണ്ടുതന്നിഷ്ടഭാര്യയേ
ഏററവല്ലാച്ചുമടരി പയർത്തോരകളെന്നിവ

തെരുണ്ടിഭ്ബേസിനടകൊണ്ടത്തു ചേരാത്തൊരുത്തിയേ
പൊകമൂടി പ്രകാശിയ്ക്കാത്തുള്ളഗ്നി ശിഖപോലവേ
വിറച്ചുകൊണ്ടു കാറേററിട്ടുലയും വാഴപോലവേ
കാർകൊണ്ടു മൂടപ്പെട്ടോരുതിങ്കൾക്കലകണക്കിനേ ൫൯
കുരങ്ങിൻകയ്യിലാംനീലോല്പലപ്പൂമാലപോലെയും
ദുർവ്വിനീതക്കയ്യിലായി മണ്ടുംസമ്പത്തുപോലെയും
മേലൊക്കെപ്പൊടിയായ്ച്ചന്ദ്രമതിയപ്പാത്തുകണ്ടുമേ
പിന്നാലെബാലനെ ശ്ശോകഭാരംഭേസിച്ചുകൊണ്ടുമേ
ശോകഭാരംവന്നുകേറി വീണുമൂർച്ഛിച്ചുഭൂമിയിൽ
ഒട്ടുനേരംകൊണ്ടുബോധം പൂണ്ടെങ്ങുംനോക്കിമന്നവൻ
ധൈര്യംപെടിഞ്ഞുസഹജം വിലപിച്ചുമഹീപതി

ഹരിശ്ചന്ദ്രൻ പറഞ്ഞു.

മുന്നമന്തഃപുരന്തിങ്കൽപ്പുവിരിച്ചുള്ളകട്ടിലിൽ
ഇരിയ്ക്കുമേതൊരളവിൽ ക്കാററുംവെയിലുമേററിടാ
വെയിലേററവൾവാട്ടന്തു പത്മവല്ലികണക്കിനേ
കനത്തഭാരവുംഭേസി ദ്വിജവൃദ്ധൻറപാട്ടിലായ് ൬൦
വ്യാഘ്ര്യംപിടിച്ചപൈപോലാ നല്ലാർമാഴ്കുന്നിതിപ്പൊഴേ
സൌഭാഗ്യസമ്പത്താക്കള്ളതിച്ചുപ്പൂദേവനാരികൾ
അവളെദ്ദാസിയായ്പ്പൊട്ടബ്രാഹ്മണൻകൊണ്ടുപോകയായ്
പൊൻപാത്രത്തിങ്കലുണ്മോർകൾ ചിത്രാംബരവിഭൂഷകൾ
മുന്നമാരെസ്സേവചെയ്പു ദാസിമാർപതിനായിരം
അവൾഞാൻവിററവളിവൾ കേവലംഗൃഹദാസിയായ്
കുത്സിതദ്വിജവൃദ്ധൻറ കട്ടത്തമുകർനോക്കിയും
ഇപ്പോളൊരുപിടിച്ചോറു കിട്ടാനുംവകയെന്നിയേ
വിശന്നേററംമെലിഞ്ഞുണ്ണിയൊത്തുപൂലുമെട്ടുത്തഹോ
പേടിപെട്ടുഴറിക്കൊണ്ടു വീട്ടുവേല നടത്തുമോ ൬൧
സൂര്യ്യവംശകുലോത്തംസൻ ദിവ്യലക്ഷണമൊത്തവൻ
സാർവ്വഭൌമൻറതനയൻ ശോകംഭേസിത്തളന്നിതാ
കുത്സിതദ്വിജവൃദ്ധൻറ ദാസനായ്സ്സങ്കടത്തൊടും
എന്നുണ്ണിയാംലോഹിതാക്ഷൻ വിശന്നേററംതളന്നവൻ
പിടിച്ചവൻകൊണ്ടുപോയിട്ടെന്തവസ്ഥയിലാകുമോ
മോശംഞാൻനിർദ്ദയൻമൂഢനിക്ഷ്വാകുകുലപാംസനൻ

ഉണ്ണിയൊത്തിവളേവിററുമിളകാതിങ്ങുനില്ക്കയാം
കൂറാണ്ടസാധ്വീപ്രിയയെക്കലത്രൂക്കിടാവൊടും

പാരിലേതൊരുവൻവില്ക്കും ഞാൻക്ഷത്രാധമനെന്നിയേ
എന്തുചെയ്യേണ്ടുപോലിവൻ കത്തുന്തിയ്യിൽപ്പതിയ്ക്കയോ

അതിരററഴലാഴിയ്ക്കുൾപ്പെട്ടിനിയ്ക്കെന്തിനിഗ്ഗതി.

സൂതൻ പറഞ്ഞു.

ഈവണ്ണംവിലപിച്ചോട്ടുനേരംമാഴ്കിക്ഷിതീശ്വരൻ
പിന്നെധൈൎയ്യംപൂണ്ടുകൊണ്ടു ചിന്തിച്ചാനുള്ളിലിങ്ങിനേ:—

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഭാൎയ്യമക്കൾധനംമിത്രം സമ്പത്തുംബന്ധുവൎഗ്ഗവും
എന്റെയെന്നോൎത്തുസംസാരത്തിങ്കൽമോഹിയ്ക്കയാംനരർ

പാഴിലാണിവയൊക്കെയും മായകൊണ്ടുചമച്ചതാം
ശാശ്വതൻപരനാൎന്നിത്യൻ സച്ചിദാനന്ദലക്ഷണൻ

ആമഹേശനെയോൎത്തു തൃപ്തനായ്സ്സുഖമേല്ക്കുവൻ.

സൂതൻ പറഞ്ഞു.

ഇമ്മട്ടുറച്ചിട്ടുഭവാനിയൊത്ത
മഹേശനെത്തന്റെമനസ്സിലോൎത്തും
ദുഃഖംവെടിഞ്ഞും വിലസീ നരേന്ദ്രൻ
വാനിൽത്തമോമുക്തസുധാംശുപോലേ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ഭാൎയ്യാപുത്രവിശ്ലേഷണം നാല്പത്തേഴാമദ്ധ്യായം സമാപ്തം.

---

## ൪൮-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

ആക്കരാളദ്വിജൻകൊണ്ടുപോകുമ്പോൾമകനോടുമേ
ആക്കിയ്ക്കപ്പെട്ടവൾഭയപ്പെട്ടിട്ടുമുഗ്ദ്ധാക്ഷിയാൾ

ചിത്താബ്ജത്തിൽക്കാന്തനേയും ഗൗരിയേയുംനിനച്ചവൾ
രാജേന്ദ്രപത്നിയാൾമെല്ലെമെല്ലെപ്പോയീദ്വിജേന്ദ്രരേ!

മകനൊത്തവളെക്കണ്ടു പുരംവാഴുംകുമാരകർ
കരുണാദ്രുതചിത്തന്മാർ കൂട്ടമായ്ത്തമ്മിലോതിനാർ

കുമാരന്മാർ പറഞ്ഞു.

താങ്ങാത്തഭാരംതലയിലേററിയേററംഭയത്തോടും
ഈപ്പോക്കുംതനിച്ചിയാരാണു കാമനാരിസമാനന്മാർ?

ഗന്ധർവ്വിയോനാഗകിയോരോഹിണിയോശചിതന്നെയോ
എന്തുകൊണ്ടീയൊരുത്തനിലയ്യോപ്പെട്ടാളീവരാംഗന

സാർവ്വഭൌമന്റെമഹിഷിയായുള്ളൊരീപ്പതിവ്രത
സുബ്രഹ്മണ്യപ്രഭയിവനിവൾതൻമകനാംഗുഹം

ഇവരേത്തജ്ജനംചെയ്യപിന്മെത്തുംദുഷ്ടനാരിവൻ
വൃഷലവിപ്രൻവിരൂപാംഗൻ പേതാളംപോലെഭീഷണൻ

നയിപ്പതെങ്ങിട്ടർമ്മുഢിയിവൻകിഴ്പ്പെട്ടതെങ്ങിനേ
നാംകണ്ടുനില്ക്കെമ്പൊളിതു ന്യായമാകുന്നതെങ്ങിനേ

ഈക്രൂരവൃഷലനോനമ്മളൊത്തുക്കിൽപ്രഹരിച്ചുടൻ
വിട്ടുവിയ്ക്കണമിവരെവൈകിയ്ക്കരുതൊരുത്തുവിൻ

സൂതൻ പറഞ്ഞു.

എന്നുറച്ചാക്കിഴവനെവളഞ്ഞിട്ടാക്കുമാരകർ
തുള്ളിക്കൂക്കിവിളിച്ചാർത്തുനിന്ദിച്ചിങ്ങിനെചൊല്ലിനാർ:—

കുമാരന്മാർ പറഞ്ഞു.

പ്രത്യക്ഷശ്രീപോലെശോഭിച്ചെഴ്മിനല്ലസാദ്ധ്വിയേ
മകനോടൊത്തെങ്ങുകൊണ്ടുപോകുന്നുനീദ്വിജാധമ!

ഈക്കുട്ടിയൊത്തസതിയെയുടൻവിട്ടകദുർമ്മതേ!
വളഞ്ഞമൂക്കുള്ളനിന്റെമുഖത്തിതെങ്ങാൻതച്ചിടും

സൂതൻ പറഞ്ഞു.

എന്നുമണ്ണാങ്കട്ടയേന്തിച്ചുററുമെത്തുംകുമാരരേ
മുററുംവടിയെടുത്തോങ്ങിത്തജ്ജിച്ചിതുമഹീസുരൻ

ഉടൻചൊടിത്തുടങ്ങിന്നായ് മണ്ണാംകട്ടയവന്റെമേൽ
വർഷിച്ചുപേടികൂടാതെയിടിച്ചു ചിലർമുഷ്ടിയാൽ

ചിലപേർപുരികംകാട്ടിക്കീറിവസ്ത്രമതിൽച്ചിലർ
ചിലർപിമ്പേചെന്നവന്റെകണ്ണിലോങ്ങിയദണ്ഡുടൻ

തട്ടിപ്പറിച്ചോടിച്ചിട്ടുപരംകൈകൊട്ടിയാർത്തവർ
മററുപേർപോയ് ച്ചുമന്നതിതലയ്ക്കേററിയസാധനം

പിടിച്ചുകച്ചക്കെട്ടൊട്ടുക്കറുത്തുവിതറിടിനാർ
മുൻകുടുമപിടിച്ചിട്ടുചിലരുക്കിട്ടിടിച്ചുടൻ